


# മലങ്കര സഭ

ഡിസംബർ 1997



*Wishing a Happy Christmas and a prosperous New Year*

# പിതാക്കന്മാരുടെ ഓർമ്മപ്പെരുനാളുകൾ

**69-ാമത്** (17-12-'97)



ബസ്സേലിയോസ് ഗീവറുഗീസ്
പ്രഥമൻ ബാവാ
(വള്ളിക്കാട് ദയറാ, വാകത്താനം)

**22-ാമത്** (8-12-'97)



ബസ്സേലിയോസ് ഔഗേൻ
പ്രഥമൻ ബാവാ
(ദേവലോകം അരമന ചാപ്പൽ)

**34-ാമത്** (3-1-'98)



ബസ്സേലിയോസ് ഗീവറുഗീസ്
ദ്വിതീയൻ ബാവാ
(ദേവലോകം അരമന ചാപ്പൽ)

25-ാമത് **(3-12-97)**



മാർ തോമാ ദീവന്നാസിയോസ്
മെത്രാപ്പോലീത്താ
(പത്തനാപുരം താബോർ ദയറാ)

7-ാമത് **(13-12-97)**



ദാനിയേൽ മാർ പീലക്സീനോസ്
മെത്രാപ്പോലീത്താ
(ബേസിൽ അരമന, പത്തനംതിട്ട)

11-ാമത് **(26-12-97)**



യാക്കോബ് മാർ പോളിക്കർപ്പോസ്
മെത്രാപ്പോലീത്താ
(കൊരട്ടി സിയോൻ സെമിനാരി)

# മലങ്കരസഭ

ദേവലോകം കോട്ടയം - 686 038

ലക്കം: 12 പുസ്തകം: 52

ഡിസംബർ 1997




PATRON SAINT



## എഡിറ്റോറിയൽ

### "ക്രിസ്തുമസ്": വഴിമാറിയ മടങ്ങിപ്പോക്കിനായി വീണ്ടും...

ഫാ. ഡോ. ജേക്കബ് കുര്യൻ

യാത്രാസാഫല്യമടഞ്ഞ ക്രിസ്തുമസ് സമ്മാനിച്ചത് വഴിമാറിയ മടങ്ങിപ്പോക്കായിരുന്നു. "ഹേരോദാവിന്റെ അടുക്കൽ മടങ്ങിപ്പോകരുത് എന്നു സ്വപ്നത്തിൽ അരുളപ്പാടുണ്ടായിട്ടു അവർ വേറെ വഴിയായി സ്വദേശത്തേക്കു മടങ്ങിപ്പോയി." (മത്താ. 2:12)

ഒരു "മടങ്ങിപ്പോക്ക്", അതും "വേറെ" വഴിയായി; ക്രിസ്തുമസ് നൽകുന്ന പ്രതീകാത്മകമായ സന്ദേശമാണിത്, 'മടങ്ങിപ്പോക്ക്' മൂന്നു മേഖലകളിലെങ്കിലും അനിവാര്യമാണ്.

1. ദൈവ-മനുഷ്യ ബന്ധത്തിൽ
2. പ്രപഞ്ച-മനുഷ്യ ബന്ധത്തിൽ
3. മനുഷ്യ സമൂഹങ്ങൾ തമ്മിലുള്ള ബന്ധത്തിൽ.

ദൈവ-മനുഷ്യബന്ധത്തിൽ ഒരു മടങ്ങിവരവ് ഉറപ്പാക്കുകയാണ് ക്രിസ്തുമസിന്റെ കേന്ദ്രിക ദൗത്യം. ദൈവം മനുഷ്യനെത്തേടിയെത്തുന്നു; മനുഷ്യൻ ദൈവത്തെത്തേടിയെത്തുന്നു; ഒരു പുന:സമാഗമത്തിനായി. "അപ്പത്തിനായുള്ള വിശപ്പല്ല വെള്ളത്തിനായുള്ള ദാഹവുമല്ല, യഹോവയുടെ വചനങ്ങളെ കേൾക്കേണ്ടതിനുള്ള വിശപ്പുതന്നേ ഞാൻ ദേശത്തേയ്ക്കു അയയ്ക്കുന്ന നാളുകൾ വരുന്നു" (ആമോസ് 8:11) എന്ന വചനത്തെ അനുസ്മരിപ്പിക്കുന്ന ഒരു അന്വേഷണം മനുഷ്യജീവിതത്തിന്റെ എല്ലാ തലങ്ങളിലും കാണുവാൻ കഴിയുന്നു. അതിനനുസൃതമായ ഒരു ആത്മീയ "പുറപ്പാട്" സജ്ജീകരിക്കുകയാണ് സഭയുടെ ചുമതല. ജനജീവിതത്തെ ദൈവത്തിങ്കലേയ്ക്ക് തിരിച്ചുവിടുന്നതിന് ഒരു വഴിമാറ്റം നിഷ്ക്കർഷിക്കുക തന്നെ വേണം. മുൻഗണനകളിലും, ജീവിതരീതിയിലും, ഭാവിസങ്കല്പങ്ങളിലും ഇപ്പോൾ ചരിക്കുന്ന പാതയിൽനിന്ന് ഒരു വഴിമാറ്റം ഉണ്ടാകുന്നിടത്തേ, പലർക്കും ക്രിസ്തുമസ് അർത്ഥപൂർണ്ണമാകൂ.

പ്രപഞ്ച-മനുഷ്യബന്ധത്തിൽ, ഒരു പാരസ്പരികത നിഴലിക്കുന്ന പരിപാലനതത്വം ഇന്ന് പലരും ഊന്നിപ്പറയുന്നു. വിഭവതിരോധാനം, അന്തരീക്ഷമലിനീകരണം, കാലാവസ്ഥാവ്യതിയാനങ്ങൾ മുതലായവ പ്രകൃതിയിലേക്കുള്ള ഒരു "മടങ്ങിപ്പോക്കി"ന്റെ ആവശ്യകതയിലേക്ക് വിരൽചൂണ്ടുന്നു. പ്രകൃതിയോടുള്ള ഇത:പര്യന്തമുള്ള സമീപനത്തിന്റെ വഴിമാറി, കൂടുതൽ പരിസ്ഥിതി സൗഹൃദാത്മകമായ (Eco-friendly) ഒരു വഴി





## ഇതളുകൾ







## *Thought for the Month*

***"Yesterday is dead, forget it. Tomorrow doesn't exist, don't worry about it. Today is here, use it. Eternity is ahead, think of it."*** *-Anonymous*

കണ്ടെത്തുവാൻ ശ്രമിക്കേണ്ടതുണ്ട്. പ്ലാസ്റ്റിക്മയമായ ക്രിസ്തുമസ് ആർഭാടങ്ങളെക്കണ്ട് ഉണ്ണിയേശു അസ്വസ്ഥനാകുന്നുണ്ട്.

മനുഷ്യസമൂഹങ്ങൾ തമ്മിൽ ഉണ്ടായിരുന്ന സൗഹൃദം തകർന്നതിന്റെ പ്രതീകമായ കീറ്റുശീലയിൽ ഉണ്ണിയേശു കിടക്കുവാൻ നിർബ്ബന്ധിതമായിരിക്കുന്നു. ആ മനസ്സിൽ ഒരാഗ്രഹം നിലനിൽക്കുന്നു. പഴയ സൗഹൃദത്തിലേയ്ക്ക് ജനസമൂഹങ്ങളെ തിരിച്ചുകൊണ്ടുപോകുവാൻ. അതിനൊരു പുതിയവഴി അവിടുന്ന് അന്വേഷിക്കുകയാണ്. സഭാന്തരീക്ഷത്തിലും, കക്ഷികൾ തമ്മിലുള്ള വൈരംമറന്ന് ഏകസഭാചൈതന്യത്തിലേയ്ക്ക് തിരിച്ചുപോക്കിന്, ഇതുവരേയും അന്വേഷിച്ച വഴികളല്ലാതെ, മറ്റൊരു വഴി ഉണ്ടോയെന്ന് പ്രാർത്ഥനാപൂർവ്വം അന്വേഷിക്കേണ്ട സമയമായെന്നു തോന്നുന്നു. വിശ്വാസത്തിലും, സാക്ഷ്യത്തിലും ഐക്യം പ്രതിഫലിക്കുകയും, ഭരണത്തിൽ വൈവിധ്യങ്ങൾ അംഗീകരിക്കുകയും, വൈകാരികൈക്യം സാവധാനം ഉണ്ടാകുവാൻ അവസരങ്ങൾ ഒരുക്കുകയും ചെയ്യുന്ന ഒരു പുതിയ വഴി കാണിക്കുവാൻ ഈ ക്രിസ്തുമസിനു കഴിഞ്ഞിരുന്നെങ്കിൽ!

❋ ❋







# സുവാർത്താചിന്തകൾ

ഫാ. ഡോ. ബി. വറുഗീസ്



**ജനനപ്പെരുനാളിനു മുമ്പുള്ള ഞായർ**
**(ഡിസംബർ. 21) മത്തായി. 1:1-17**

ജനനപ്പെരുനാളിനു മുമ്പുള്ള ഞായറാഴ്ച 'വംശാവലിയുടെ ഞായർ' എന്നാണ് അറിയപ്പെടുന്നത്. പുതിയ നിയമത്തിൽ രണ്ടു വംശാവലികൾ നൽകിയിട്ടുണ്ട്. (മത്താ.1:1-17; ലൂക്കോ. 3:23-38). ലൂക്കോസിന്റെ വംശാവലി യേശുവിൽ തുടങ്ങി ആദാമിൽ അവസാനിക്കുന്നു. മത്തായിയുടേത് അബ്രഹാം മുതൽ യേശുക്രിസ്തുവരെയുള്ള വംശാവലിയാണ്. യഹൂദന്മാർ വംശശുദ്ധിക്ക് അതിയായ പ്രാധാന്യം നൽകിയിരുന്നതുകൊണ്ട് പഴയനിയമത്തിൽ അനേകം വംശാവലികൾ കാണുന്നു. ഉല്പത്തി പുസ്തകത്തിൽ ആദാം, നോഹ, തേരഹ് എന്നീ പ്രാധാനപിതാക്കന്മാരുടെ വംശാവലികൾ നൽകിയിരിക്കുന്നത് ശ്രദ്ധേയമാണ്. വംശശുദ്ധിയുടെ തെളിവാണ് വംശാവലി. വംശാവലിയിലൂടെ അതു തെളിയിക്കാത്തവരെ ദൈവജനമായി യഹൂദന്മാർ കണക്കാക്കിയിരുന്നില്ല. വംശാവലിയിലൂടെ അഹരോന്റെ പിന്തുടർച്ച തെളിയിക്കുവാൻ സാധിച്ചെങ്കിൽ മാത്രമേ പുരോഹിതന്മാരെ അംഗീകരിച്ചിരുന്നുള്ളൂ. ബാബിലോൺ പ്രവാസത്തിനുശേഷം യഹൂദന്മാർ സ്വന്തനാട്ടിൽ തിരിച്ചെത്തിയപ്പോൾ എസ്രാ ചിലരെ പൗരോഹിത്യവൃത്തിക്ക് നിയമിച്ചിരുന്നു എന്നാൽ വംശാവലിരേഖ കാണിക്കാത്തവരെ "അശുദ്ധരെന്ന് എണ്ണി പൗരോഹിത്യ സ്ഥാനത്തുനിന്നു നീക്കിക്കളഞ്ഞു" എന്ന് എസ്രാ രേഖപ്പെടുത്തുന്നു. (2:62)

മത്തായിയുടെ വംശാവലി അബ്രഹാമിൽ ആരംഭിക്കുവാനുള്ള കാരണം, ദൈവജനത്തിന്റെ ചരിത്രത്തിലെ പ്രഥമ നാഴികക്കല്ല് അബ്രഹാമിന്റെ വിളിയായതുകൊണ്ടാണ്. നസ്രായനായ യേശു അബ്രഹാമിന്റെ പുത്രനും, ദാവീദിന്റെ പിൻഗാമിയും, പഴയനിയമം പ്രവചിച്ച ദൈവത്തിന്റെ മശിഹായുമാണെന്ന് തെളിക്കുകയാണ് മത്തായിയുടെ ലക്ഷ്യം. (1:1) ദാവീദിന്റെ വംശത്തിലായിരിക്കും മശിഹായുടെ ജനനമെന്ന് യെശയ്യാവ് പ്രവചിച്ചിരുന്നു. (11:1-2) അതിനാൽ ദാവീദിനെ കേന്ദ്രീകരിച്ചാണ് മത്തായി വംശാവലി ഉണ്ടാക്കിയത്." അബ്രഹാം മുതൽ ദാവീദുവരെ പതിനാലു തലമുറ; ദാവീദുമുതൽ ബാബേൽപ്രവാസംവരെ പതിനാല്, ബാബേൽപ്രവാസം മുതൽ ക്രിസ്തുവരെ പതിന്നാല് എന്നിങ്ങനെ മൂന്നായി വംശാവലി ഭാഗിച്ചിരിക്കുന്നു. ഇവിടെ കേന്ദ്രസ്ഥാനം നൽകിയിരിക്കുന്നത് ദാവീദിനും പിൻഗാമികൾക്കുമാണ്. വാഗ്ദാന പ്രകാരമുള്ള രാജത്വം ആരംഭിക്കുന്നത് ദാവീദിലാണ്, അത് അവസാനിക്കുന്നത് ബാബേൽ പ്രവാസത്തിലും.

എബ്രായഭാഷയിൽ അക്ഷരങ്ങൾ തന്നെയാണ് അക്കങ്ങളായും ഉപയോഗിച്ചിരുന്നത്. (സുറിയാനിയിലും ഈരീതിയാണ് അവലംബിച്ചിരിക്കുന്നത്.) അതനുസരിച്ച് ഓരോവാക്കും ഓരോ സംഖ്യയായും വായിക്കാവുന്നതാണ്. ഗെമാട്രിയ (Gematria) എന്നാണ് ഹീബ്രൂവിൽ ഇതറിയപ്പെടുന്നത്. ഇതനുസരിച്ച് "ദാവീദ്" എന്ന് ഹീബ്രൂവിൽ എഴുതിയാൽ 'പതിനാല്' എന്ന അക്കമായും റാബിമാർ വായിച്ചിരുന്നു. യേശു യഥാർത്ഥമായും ദാവീദിന്റെ വംശജനാണെന്ന് തെളിയിക്കുവാനാണ് പതിനാലിന്റെ വിഭജനം വംശാവലിയിൽ മത്തായി ഉൾപ്പെടുത്തിയത്. അതിനായി ചിലരുടെ പേരുകൾ വിട്ടുകളഞ്ഞ് ലിസ്റ്റ് മത്തായി ക്രമീകരിച്ചു.

പഴയനിയമം പ്രവചിക്കുകയും യഹൂദന്മാർ കാത്തിരുന്നതുമായ മശിഹാ നസ്രായനായ യേശുവാണെന്ന് തെളിയിക്കുകയാണ് മത്തായിയുടെ ലക്ഷ്യം. പ്രവചനങ്ങൾ ക്രിസ്തുവിൽ പൂർത്തിയായത് എങ്ങനെയെന്ന് ശ്രദ്ധാപൂർവ്വം അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. യേശുവിനെ ദാവീദിന്റെ പുത്രനായി അദ്ദേഹം അവതരിപ്പിക്കുന്നു.

പ്രവചനങ്ങളുടെ പൂർത്തീകരണമായ യേശുവിന്റെ ജനനപ്പെരുനാൾ ആഘോഷിക്കുവാൻ നാം ഒരുങ്ങുന്ന ദിവസങ്ങൾ ആണല്ലോ ഇനി ഉള്ളത്. പിതാക്കന്മാരുടെ അനേകം തലമുറകൾ പ്രാർത്ഥനയോടും ആത്മീയഒരുക്കത്തോടും മശിഹായുടെ വരവിന് കാത്തിരുന്നു എന്നാൽ ലോകരക്ഷകന്റെ ജനനപ്പെരുനാളിന് നാം എത്രമാത്രം ഒരുങ്ങിയിട്ടുണ്ട്.?



**ജനനപ്പെരുനാളിനു ശേഷം ഒന്നാം ഞായർ**
**(ഡിസംബർ. 28) മത്തായി, 2:9-15; 19-23.**

1. വിദ്വാന്മാർ യേശുക്കുഞ്ഞിനെ വന്ദിക്കുന്നതും ഹേരോദാവ് ശിശുക്കളെ കൊല്ലിക്കുന്നതും മത്തായിയുടെ സുവിശേഷത്തിൽ മാത്രം കാണുന്ന സംഭവങ്ങളാണ്. "യാക്കോബിൽ നിന്ന് ഒരു നക്ഷത്രം ഉദിക്കും" (സംഖ്യ. 24:17) എന്ന വേദഭാഗം ദാവീദിനെപ്പറ്റിയും മശിഹായെപ്പറ്റിയും ഉള്ള പ്രവചനമായി യഹൂദ പാരമ്പര്യം കണക്കാക്കിയിരുന്നു. അസാധാരണമായ ഒരു നക്ഷത്രം ആകാശത്തിൽ പ്രത്യക്ഷപ്പെട്ടപ്പോൾ ഈ പ്രവചനത്തെപ്പറ്റി ചിന്തിച്ചായിരിക്കാം വിദ്വാൻന്മാർ പുറപ്പെട്ടത്. മത്തായിയുടെ സുവിശേഷത്തിലെ വംശാവലിയുടെ ലക്ഷ്യം ക്രിസ്തു രാജാവാണെന്ന് തെളിയിക്കുകയാണന്ന് നാം മനസ്സിലാക്കി. അതേരീതിയിൽ വിദ്വാന്മാർ യേശുകുഞ്ഞിനെ വണങ്ങുന്ന സംഭവവും യേശുവിന്റെ രാജത്വത്തെ കാണിക്കുന്നു. രാജാവിനെ അന്വേഷിച്ചാണല്ലോ അവർ യെറുശലേമിൽ എത്തിയത്. (2:2) ബേദ്ലഹേമിൽ ജനിച്ച ശിശു രാജാവാണന്ന് മീഖാപ്രവചനത്തിന്റെ അടിസ്ഥാനത്തിൽ (5:1-3) മത്തായി വീണ്ടും എടുത്തുപറയുന്നു.

2. വിദ്വാന്മാർ യേശുക്കുഞ്ഞിന് കാഴ്ച സമർപ്പിക്കുന്നതും മശിഹായെപ്പറ്റിയുള്ള പ്രവചനത്തിന്റെ പൂർത്തിയായിട്ടാണ് (സങ്കീ.72:10; യെശ.60.6 കാണുക), പഴയനിയമം പ്രവചിച്ച യഹോവയുടെ അഭിഷിക്തനെ വിദ്വാന്മാർ വണങ്ങുന്നു. പുറജാതികളുടെ പ്രതിനിധികളാണ് അവർ. ക്രിസ്തു യഹൂദന്മാരുടെ മാത്രമല്ല, സർവ്വജാതികളുടേയും രാജാവാണ്.

യേശുവിന് സമർപ്പിച്ച പൊന്നും, മൂരും, കുന്തിരിക്കവും, ക്രിസ്തുവിന്റെ രാജത്വത്തിന്റെയും, പ്രവാചകത്വത്തിന്റെയും, പൗരോഹിത്യത്തിന്റെയും സൂചനകളായിട്ടാണ് സഭാപിതാക്കന്മാർ ചിന്തിക്കുന്നത്. പഴയനിയമത്തിൽ രാജാവും, പ്രവാചകനും, പുരോഹിതനും സ്ഥാനപ്രാപ്തിയിൽ അഭിഷിക്തരായിരുന്നു. അതേരീതിയിൽ ക്രിസ്തുവും യോർദാനിൽ വച്ച് അഭിഷേകം പ്രാപിച്ചു. മാമോദീസായിൽ ക്രിസ്തുവിനോടു ചേർന്ന നമുക്ക് ക്രിസ്തുവിന്റെ അഭിഷേകമായ പരിശുദ്ധാത്മാവിനെ ലഭിച്ചിരിക്കുന്നു. ആ അഭിഷേകത്തിലൂടെ രാജത്വവും പ്രവാചകത്വവും പൗരോഹിത്യവും നാം പ്രാപിച്ചിരിക്കുന്നു. (1 പത്രോ.2:9; വെളി. 20:6).

പുരോഹിതന്റെ ദൗത്യം മദ്ധ്യസ്ഥനെ അർപ്പിക്കുകയാണ്. ക്രിസ്ത്യാനികളെ ദൈവം പുരോഹിതന്മാരായി വിളിച്ചിരിക്കുന്നതിന്റെ അർത്ഥം സമസ്തസൃഷ്ടിക്കുംവേണ്ടി പ്രാർത്ഥിക്കുക എന്നാണ്.

രാജാവിന്റെ ദൗത്യം സംരക്ഷിക്കുകയും സ്ഥിരത ഉറപ്പുവരുത്തുകയുമാണ്. ലോകത്തെ തിന്മയിൽ നിന്ന് സംരക്ഷിക്കുവാനും, നന്മയിൽ നിലനിറുത്തുവാനുമുള്ള കടമയാണ് നമുക്കുള്ളത്. പ്രവാചകന്റെ ജോലി ഉദ്ബോധനമാണ്. മാനസാന്തരപ്പെട്ട് ദൈവത്തിലേക്കു തിരിക്കുവാനുള്ള ആഹ്വാനം നിരന്തരമായി നൽകിയവരാണ് പഴയനിയമ പ്രവാചകന്മാർ, ലോകത്തിന് നീതിയെക്കുറിച്ചും പാപത്തെക്കുറിച്ചും ബോധ്യമുണ്ടാക്കാനുള്ള പ്രാവാചകദൗത്യമാണ് ദൈവം നമ്മെ ഏൽപ്പിച്ചിരിക്കുന്നത്.

3. മത്താ.2:16-18, തനിക്കു ഭീഷണിയായ രാജശിശുവിനെ നശിപ്പിക്കുവാൻ നിഷ്കളങ്കരായ പരശതം ശിശുക്കളുടെ രക്തം ചൊരിഞ്ഞ പാതകമാണ് ഹേരോദാവ് ചെയ്തത്. എതിരാളികളെ നശിപ്പിക്കാനുള്ള പ്രവണത പൈശാചികമാണ്. വിമർശിക്കുന്നവരേയും വിയോജിക്കുന്നവരെയും ഇതേ മനോഭാവത്തോടെയല്ലെ നാം പലപ്പോഴും നേരിടുന്നത്? വാക്കുകൾകൊണ്ടും മനോഭാവംകൊണ്ടും അങ്ങനെയുള്ളവരെ നശിപ്പിക്കുവാനും ഒതുക്കുവാനും ശ്രമിക്കുമ്പോൾ ഒരു പൈശാചിക സംതൃപ്തി നമ്മിലും ഉണ്ടാകാറില്ലേ? എതിർപ്പുകളിൽ ദൈവഹിതം കാണുവാനും, പ്രവർത്തനശൈലിയിൽ വിനയപുരസരം മാറ്റം വരുത്തുവാനും നമുക്കു സാധിക്കാറുണ്ടോ?

**ജനനപ്പെരുനാളിനു ശേഷം രണ്ടാം ഞായർ.**
**(ജനുവരി. 4) ലൂക്കോസ്. 2:40-52**

1. പെസഹാ, പെന്തിക്കൊസ്തി, കൂടാരപ്പെരുനാൾ എന്നിവ തീർത്ഥാടനപ്പെരുനാളുകൾ എന്നാണ് അറിയപ്പെട്ടിരുന്നത്. യെറുശലേമിന്റെ പ്രാന്തപ്രദേശങ്ങളിൽ താമസിക്കുന്ന പ്രായപൂർത്തിയായ ഓരോ യഹൂദനും തീർത്ഥാടനപ്പെരുനാളുകളിൽ ദേവാലയത്തിലെ ചടങ്ങുകളിൽ സംബന്ധിക്കുവാൻ ബാദ്ധ്യസ്ഥനായിരുന്നു. പാലസ്റ്റീനിലെ മറ്റു പട്ടണവാസികൾ പെസഹാപ്പെരുനാളിലെങ്കിലും സംബന്ധിച്ചിരിക്കണമെന്നായിരുന്നു നിയമം. അതനുസരിച്ചാണ് യൗസേപ്പും മറിയായും ആണ്ടുതോറും പെസഹാപെരുനാളിൽ സംബന്ധിച്ചിരുന്നത്



എന്ന് ലൂക്കോസ് പറയുന്നത്. (2:41)

പന്ത്രണ്ടു വയസ്സാകുമ്പോൾ ഒരു യഹൂദ ബാലന് പ്രായപൂർത്തി ആയതായി കണക്കാക്കിയിരുന്നു. അവൻ "ന്യായപ്രമാണത്തിന്റെ പുത്രൻ" (Son of the Law) ആയിത്തീരുന്നതുകൊണ്ട് അന്നുമുതൽ ന്യായപ്രമാണം അനുശാസിക്കുന്ന കാര്യങ്ങൾ ചെയ്യുവാൻ കടപ്പെട്ടവനാണ്. പന്ത്രണ്ടാം വയസ്സിൽ യേശു ദേവാലയത്തിൽ പോയതിന്റെ പ്രാധാന്യം ഇതാണ്. ഒരു പക്ഷെ ദേവാലയത്തിൽ യേശു സംബന്ധിച്ച പ്രഥമ പെസഹാപ്പെരുനാളും ഇതായിരുന്നിരിക്കണം.

2. യേശു കൂടെ ഉണ്ടെന്ന് ഉറപ്പുവരുത്താതിരുന്നത് മാതാപിതാക്കളുടെ അനാസ്ഥ കൊണ്ടായിരുന്നില്ല. (2:43-44) ഒരേ ഗ്രാമവാസികൾ ഒരുമിച്ചാണ് യാത്രചെയ്തിരുന്നത്. ചിലപ്പോൾ സ്ത്രീകൾ അൽപ്പം നേരത്തെ യാത്രതിരിക്കുന്ന രീതിയും ഉണ്ടായിരുന്നു. സന്ധ്യക്ക് രാപാർക്കുമ്പോൾ മാത്രമാണ് കുടുംബങ്ങൾ ഒത്തുചേർന്നിരിക്കുന്നത്. യേശു മറിയാമിന്റെ കൂടെ ഉണ്ടെന്ന് യൗസേപ്പും, യൗസേഫിന്റെ കൂടെ ഉണ്ടെന്ന് മറിയാമും ചിന്തിച്ചിരുന്നിരിക്കണം. ഒരു ദിവസത്തെ വഴിയാത്രയ്ക്കുശേഷം, അതായത് സന്ധ്യക്കാണ് യേശു കൂടെയില്ലെന്നുള്ളത് അവർ മനസ്സിലാക്കുന്നത്.

യേശുവിനെ അന്വേഷിച്ച് അവർ യെറുശലേമിൽ എത്തി, മൂന്നു ദിവസങ്ങൾക്കുശേഷമാണ് യേശുവിനെ അവർ കണ്ടെത്തിയത്. പെരുന്നാൾ ദിവസങ്ങളിൽ റാബിമാർ ദേവാലയത്തോടനുബന്ധിച്ചുള്ള എതെങ്കിലും സ്ഥലത്തുകൂടി തിരുവെഴുത്തും മതവിശ്വാസവും സംബന്ധിച്ച കാര്യങ്ങൾ പൊതുവായി ചർച്ച ചെയ്തിരുന്നു. യഹൂദന്മാർ താല്പര്യ ത്തോടെ അത്തരം ചർച്ചകൾ കേൾക്കുകയും ചോദ്യങ്ങൾ ചോദിച്ച് സംശയനിവാരണം നടത്തുകയും ചെയ്തിരുന്നു. ഇത്തരം ഒരു സംഘത്തിലാണ് യേശുവിനെ മാതാപിതാക്കൾ കണ്ടെത്തിയത്. യേശു റാബിമാരുടെ ഉപദേശങ്ങൾ കേൾക്കുകയും, അവരോട് ചോദ്യങ്ങൾ ചോദിക്കുകയും ചെയ്തു. (2:46) എന്നാൽ യേശുവിന്റെ ഉത്തരങ്ങളും വാക്കുകളും കേട്ട് അവർക്ക് വിസ്മയം തോന്നി.

3. വാക്യം 48-49: പിതാവാം ദൈവത്തോടുള്ള ബന്ധത്തെപ്പറ്റി യേശു മാതാവിനെ അനുസ്മരിപ്പിക്കുന്നു. 'പിതാവിന്റെ ആലയം' അതായത് ദേവാലയമാണ് തന്റെ യഥാർത്ഥ വാസസ്ഥലം, ദേവാലയത്തിനും, ആരാധനക്കുമുള്ള സ്ഥാനം യേശു ചൂണ്ടികാണിക്കുന്നു. ഇതുരണ്ടും ആത്മീയജീവിതത്തിൽ സുപ്രധാന ഘടകങ്ങളാണ്. വ്യക്തികളുടെ ഈശ്വരാനുഗ്രഹത്തെ രൂപപ്പെടുത്തുന്നതും പക്വമാകുന്നതും ദേവാലയവും ആരാധനയുമാണ്. ഒറ്റയ്ക്കുള്ള ആരാധന സ്വാർത്ഥതയുടേയും അഹങ്കാരത്തിന്റേയും പ്രകടനമായിത്തീരാറുണ്ട്. ദൈവത്തെ ആരാധിക്കുന്ന ദൃശ്യവും അദൃശ്യവുമായ ഒരു വലിയ സമൂഹത്തിന്റെ ഭാഗമാണ് നാമെന്ന് മനസ്സിലാക്കുന്നത് ദേവാലയത്തിലെ ആരാധനയിലാണ്. ആ ആരാധനാസമൂഹമാണ് പിതാവിന്റെ ആലയം, ദൈവപുത്രൻ വസിക്കു ന്നത് ആ ആരാധന സമൂഹത്തിലാണ്.

## ദനഹായ്ക്കുശേഷം ഒന്നാംഞായർ
(ജനുവരി.11) (മത്തായി. 4:12. 22)

1. മാമോദീസാക്കും പരീക്ഷക്കും ശേഷം യേശു പരസ്യശുശ്രൂഷ ആരംഭിക്കുന്നു. "സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുകയാൽ മാനസാന്തരപ്പെടുവിൻ" എന്ന ആഹ്വാനത്തോടെയാണ് പരസ്യശുശ്രൂഷ ആരംഭിച്ചത്. (4:17) ഇതേ ആഹ്വാനമാണ് യോഹന്നാൻ സ്നാപകനും നൽകിയത്. (3:12) തിന്മയിൽനിന്നും നന്മയിലേക്കു തിരിയുന്നതാണല്ലോ മാനസാന്തരം? ദൈവസാന്നിധ്യബോധവും, ദൈവഭയവുമുള്ള, വ്യക്തികൾക്കേ മാനസാന്തരം ഉണ്ടാകുകയുള്ളൂ. ദൈവസാന്നിദ്ധ്യബോധത്തോടുകൂടി എല്ലാ മനുഷ്യരും ജീവിക്കുന്ന അവസ്ഥയാണ് സ്വർഗ്ഗരാജ്യം.

മാനസാന്തരപ്പെട്ട് നന്മയിലേക്കു തിരിയുവാനുള്ള ആഹ്വാനം പുതിയനിയമത്തിലുടനീളം കാണാം. സഭയ്ക്കു ലോകത്തിനു നൽകുവാനുള്ള ഏറ്റവും പ്രാധാനപ്പെട്ട ദൂതും ഇതുതന്നെയാണ്. എന്നാൽ മാനസാന്തപ്പെടുവാനുള്ള ആഹ്വാനം ധൈര്യത്തോടെ ലോകത്തിനു നൽകുവാൻ ഇന്നു നമുക്കു സാധിക്കുന്നുണ്ടോ? പ്രസംഗവിഷയമെന്നതിനേക്കാൾ, ജീവിതത്തിൽ മാനസാന്തരത്തിന് നാം പ്രാധാന്യം കൽപ്പിക്കാറുണ്ടോ? എല്ലാം ന്യായീകരിക്കുവാനുള്ള പ്രവണതയല്ലേ സഭയ്ക്കുള്ളിലും കാണുന്നത്. പണവും, പ്രശസ്തിയും അധികാരവും നേടാനുള്ള വ്യഗ്രതയിൽ ദൈവസാന്നിധ്യബോധവും, ദൈവഭയവും വെറും ജൽപ്പനങ്ങളായി പരിണമിക്കുന്നില്ലേ. അധികാരവും മാമ്മോനും പാപത്തിന്റെ ബാഹുല്യത്തെ മറയ്ക്കുന്നു എന്നു ചിന്തി



ക്കുന്ന ഒരു സമൂഹമല്ലേ നമ്മുടേത്? മാനസാന്തരത്തിന്റെ അർത്ഥവ്യാപ്തി മറക്കുന്നവർ, ദൈവരാജ്യത്തെതന്നെ നിഷേധിക്കുകയല്ലേ ചെയ്യുന്നത്.

2. ആദ്യത്തെ നാലുശിഷ്യന്മാരെ യേശുവിളിക്കുന്നു. പത്രോസും, സഹോദരനായ അന്ത്രയോസും; സെബദി പുത്രന്മാരായ യാക്കോബും യോഹന്നാനും, നാലുപേരും മീൻപിടിത്തക്കാരായിരുന്നു. എല്ലാവരും അവരുടെ തൊഴിൽ ഉപേഷിച്ച് യേശുവിനെ അനുഗമിച്ചു, വലയും പടകും അവർ ഉപേക്ഷിച്ചതായി മത്തായി രേഖപ്പെടുത്തുന്നു. (4:20-22) എന്തു ലഭിക്കുമെന്ന് അവർ ചോദിച്ചതായി പറയുന്നില്ല."എന്റെ പിന്നാലെ വരുവീൻ; ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കും"എന്ന് പത്രോസിനോടും അന്ത്രയോസിനോടും യേശു പറഞ്ഞു. ഒരു പക്ഷെ ഇതേ വാഗ്ദാനം സെബദിമക്കൾക്കും ലഭിച്ചിരിക്കാം.

എന്തെങ്കിലും പ്രതീക്ഷിക്കാതെ നിരുപാധികമായിട്ടാണ് നാലുപേരും യേശുവിനെ അനുഗമിച്ചത്. വ്യക്തിപരമായ നേട്ടങ്ങൾ പ്രതീക്ഷിച്ചുകൊണ്ട് ദൈവവേലക്കിറങ്ങുന്നവരുടെ പ്രവർത്തനം പരാജയമായിരിക്കും. പ്രശസ്തിയും പണവും നേടുവാൻ കാപട്യത്തോടെ പ്രവർത്തിക്കുന്നവർക്ക് താത്ക്കാലികവിജയം ഉണ്ടാകാറുണ്ടെങ്കിലും, ജനഹൃദയങ്ങളിൽ നിന്നും ജലരേഖപോലെ അവർ മാഞ്ഞുപോകും. എന്നാൽ നിരുപാധികമായി ദൈവവേല ചെയ്യുന്നവരുടെ ഓർമ്മ ദൈവാത്മാവ് വിശ്വാസികളുടെ ഹൃദയങ്ങളിൽ നിത്യമായി ആലേഖനം ചെയ്യും.

ആദ്യശിഷ്യന്മാർ തൊഴിൽ ഉപേക്ഷിച്ചാണ് യേശുവിന്റെ ആഹ്വാനം സ്വീകരിച്ചത്. തൊഴിലിൽ ജീവിതത്തിന്റെ ഭദ്രതകാണാതെ യേശുക്രിസ്തുവിൽ അതു കാണുവാൻ അവർക്കു സാധിച്ചു. തൻനിമിത്തം അവർ സഭയുടെ അടിസ്ഥാനകല്ലുകളായിത്തീർന്നു. യേശുവിൽമാത്രം ജീവിതത്തിന്റെ ഭദ്രത കാണുന്നവരാണ് സഭയുടെ യഥാർത്ഥ അടിസ്ഥാനക്കല്ലുകൾ സഭാശുശ്രൂഷകർക്ക് ഉത്തമമാതൃകകളാണ്. ഈ വേദഭാഗത്തിൽ പരാമർശിക്കപ്പെടുന്ന നാല് ശിഷ്യന്മാർ, എന്തു ലഭിക്കുമെന്ന് ചിന്തിക്കാതെ, യേശുവിന്റെ കൂടെ എന്ത് ചെയ്യുവാൻ സാധിക്കും എന്ന് അവർ ചിന്തിച്ചിരുന്നിരിക്കണം. ഒരു സൈഡ് ബിസിനസ്" എന്നതിനേക്കാൾ പൂർണ്ണശക്തിയോടും, പൂർണ്ണമനസ്സോടുംകൂടെ അവർ ദൈവരാജ്യത്തിനുവേണ്ടി പ്രവർത്തിച്ചു. ഇത്തരത്തിലുള്ള വ്യക്തികളിൽ കൂടിയാണ് സഭ എക്കാലവും വളർന്നിട്ടുള്ളത്. ഇതുപോലുള്ളവരുടെ ആഭാവം നിമിത്തമാണ് മലങ്കരസഭയ്ക്ക് മലയാളികളുടെ മാത്രം സഭയായി കഴിയേണ്ടിവന്നത്.

## ദനഹാക്കുശേഷം രണ്ടാം ഞായർ
(ജനുവരി. 18) (യോഹ. 1:43-51)

1. ദനഹാക്കുശേഷമുള്ള ഞായറാഴ്ചകളിൽ കർത്താവ് ശിഷ്യന്മാരെ വിളിക്കുന്ന സംഭവങ്ങളാണ് അനുസ്മരിക്കുന്നത്. പത്രോസ്, അന്ത്രയോസ്, യാക്കോബ്, യോഹന്നാൻ, എന്നിവരെ വിളിച്ചതിനെപ്പറ്റിയാണ് കഴിഞ്ഞ ആഴ്ചയിൽ വായിച്ചുകേട്ടത്. പത്രോസ്, അന്ത്രയോസ് എന്നീസഹോദരന്മാർ ബേദ്സെയ്ദാക്കാരായിരുന്നു. ബേദ്സെയ്ദക്കാരായ മറ്റു രണ്ടു ശിഷ്യന്മാരുടെ (പീലിപ്പോസും നഥനയേലും) വിളിയാണ് ഇന്നത്തെ സുവിശേഷവായനയുടെ വിഷയം. എന്നാൽ യോഹന്നാന്റെ പ്രതിപാദനത്തിൽ കർത്താവ് നഥനയേലിനെ കണ്ടുമുട്ടുന്നതിനാണ് പ്രാധാന്യം നൽകിയിരിക്കുന്നത്.

നഥനയേലിനെപ്പറ്റി യോഹന്നാന്റെ സുവിശേഷത്തിൽ മാത്രമേ പരാമർശനമുള്ളു, മറ്റു സുവിശേഷങ്ങളിൽ കാണുന്ന ബർത്തലോമായും നഥനയേലും ഒരാളാണെന്ന് പുതിയ നിയമ പണ്ഡിതന്മാരിൽ പലരും ചിന്തിക്കുന്നു.

2. യേശു ആദ്യം വിളിച്ചത് പീലിപ്പോസിനെയാണ്. പീലിപ്പോസ് യേശുവിനെപ്പറ്റി നഥനയേലിനോട് പറഞ്ഞു. (1:45). നഥനയേലിന്റെ പ്രതികരണം" നസറെത്തിൽ നിന്നു വല്ല നന്മയും വരുമോ?" എന്നായിരുന്നു. അപ്രസിദ്ധമായ ഒരു സ്ഥലമായിരുന്നു നസറെത്ത്. യേശുവിന്റെ കാലത്ത് അഞ്ഞൂറിൽ താഴെ മാത്രം ജനങ്ങൾ വസിച്ചിരുന്ന സ്ഥലമായിരുന്നു അത്. അത്തരം കുഗ്രാമത്തിൽനിന്ന് മശിഹാ വരുമോ എന്നായിരുന്നു നഥനയേലിന്റെ സംശയം. പീലിപ്പോസു പറയുന്ന നസറെത്തുകാരൻ മശിഹാ ആയിരിക്കുകയില്ലെന്ന് നഥനയേൽ കരുതി. പീലിപ്പോസ് പറയുന്നു." വന്നു കാണുക" (1:46)

മുൻവിധികളോടെ വ്യക്തികളെ സമീപിക്കുന്നവരുടെ പ്രതിനിധിയാണ് നഥനയേൽ. ഒരാളെ നാം യാദൃശ്ചികമായി പരിചയപ്പെട്ടാൽ സ്ഥലം, വീട്, ജോലി എന്നിവയെപ്പറ്റി തിരക്കും. ഈ മൂന്നു കാര്യങ്ങളുടെ അടിസ്ഥാനത്തിലാണ് നാം ഒരാളെ സാധാരണയായി വിലയിരുത്തുന്നത്.



ഈ മൂന്നു കാര്യങ്ങൾ നമ്മിൽ മതിപ്പുണ്ടാക്കിയാൽ അയാളുമായി കൂടുതൽ അടുക്കും. ഇല്ലെങ്കിൽ സൗകര്യപൂർവ്വം അയാളെ ഒഴിവാക്കും.

3. നഥനയേൽ യേശുവിനെ കണ്ടു. "ഇതാ സാക്ഷാൽ ഇസ്രായേല്യൻ ഇവനിൽ കപടമില്ല." എന്ന് യേശു നഥനയേലിനെപ്പറ്റി സാക്ഷ്യം നൽകുന്നു. ദൈവം തന്നെ നീതിമാനെന്നു പ്രഖ്യാപിക്കുന്നതാണ് ഒരു മനുഷ്യനു ലഭിക്കാവുന്ന പരമോന്നതബഹുമതി. പഴയനിയമത്തിൽ യോബിനെപ്പറ്റി ഇത്തരമൊരു സാക്ഷ്യം ദൈവം തന്നെ നൽകിയിട്ടുണ്ട്. (യോബ്. 1:8)

4. തന്നെക്കുറിച്ചുള്ള ഈ അഭിപ്രായം കേട്ടിട്ട് "എന്നെ എവിടെവെച്ച് അറിയും"എന്ന് നഥനയേൽ ചോദിച്ചു. അതിന് യേശുവിന്റെ മറുപടി. (1യോഹ,1:48), ഹെരോദാവ് ശിശുക്കളെ കൊല്ലിച്ചപ്പോൾ, യൗസേഫും മറിയാമും ഈജിപ്തിലേക്ക് ഓടിപ്പോയി. അവർ പോകുമ്പോൾ ശിശുവായ നഥനയേലിനെ ഒരു അത്തിയുടെ കീഴിൽ ഒളിച്ചുവച്ചിരുന്നത് യേശു കണ്ടു എന്നൊരു ഐതീഹ്യത്തെപ്പറ്റി ചില സഭാപിതാക്കന്മാർ സൂചിപ്പിക്കുന്നുണ്ട്. എന്നും. സമൃദ്ധമായ ഇലകളോടു കൂടി പടർന്നു പന്തലിച്ചു കിടക്കുന്ന വൃക്ഷമാണ് അത്തി. അതിന്റെ കീഴിൽ ഒളിച്ചിരിക്കുവാൻ സാധിച്ചിരുന്നു. ഈ ഐതീഹ്യം വിശ്വസനിയമാണന്നോ അല്ലെന്നോ പറയുവാൻ പ്രയാസമാണ്.

യഹൂദ റബിമാർ പലപ്പോഴും പഠിപ്പിച്ചിരുന്നത് അത്തിയുടെ കീഴിൽവെച്ചായിരുന്നു. ഏതു കൊടുംവേനലിലും അത്തിയുടെ കീഴിൽ ഇരിക്കുന്നത് സുഖശീതളമായ ഒരു അനുഭവമാണ്. റാബിമാർ അതിന്റെ കീഴിൽ ശിഷ്യഗണങ്ങളുടെ മദ്ധ്യേ ഉയർന്ന പീഠത്തിൽ ഇരുന്ന് പഠിപ്പിച്ചിരുന്നു. ഇങ്ങനെ പഠിക്കുന്ന കാലം മുതൽ നഥാനിയേലിനെ അറിയാമെന്നായിരിക്കും കർത്താവ് ഉദ്ദേശിച്ചത്. നഥനായേലിന്റെ നാടായ ബേദ് സെയ്ദ ഗലീലക്കടലിന്റെ തീരത്തുള്ളതും നസറെത്തിൽ നിന്നും വിദൂരമല്ലാത്തതുമായ സ്ഥലമാണ്. അതിനാൽ ഈ വ്യാഖ്യാനം കൂടുതൽ ശരിയായിരിക്കാനിടയുണ്ട്.

യേശുവിന്റെ വാക്കുകൾക്ക് നഥനയേൽ നൽകിയ മറുപടി "റബ്ബീ, നീ ദൈവപുത്രൻ, നീ ഇസ്രായേലിന്റെ രാജാവ്" എന്നായിരുന്നു. യേശുവിനെ മശിഹായും ദൈവപുത്രനുമായി നഥനയേൽ ഏറ്റുപറഞ്ഞു. കൈസര്യഫിലിപ്പയിൽ വെച്ച് "നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ മശിഹാ" എന്ന് പത്രോസ് ഏറ്റുപറഞ്ഞ അതേ വിശ്വാസമാണ് നഥനയേലും ഉദ്ഘോഷിച്ചത്. ഒരു പക്ഷെ പത്രോസിനു മുമ്പ് യേശുവിനെ മശിഹായും ദൈവപുത്രനുമായി മനസ്സിലാക്കി. ഏറ്റുപറഞ്ഞത് നഥനയേൽ ആയിരുന്നിരിക്കണം.

5. ആദ്യ ചില മുൻവിധികൾ ഉണ്ടായിരുന്നെങ്കിലും സ്വയം തിരുത്തുവാൻ നഥനയേൽ തയ്യാറായി. തെറ്റു മനസ്സിലാക്കി തിരുത്തുവാനുള്ള മനസ്സുണ്ടായിരുന്നതുകൊണ്ടാണ്. സാക്ഷാൽ ഇസ്രായേല്യൻ, ഇവനിൽ കപടമില്ല" എന്ന സാക്ഷ്യം നഥനയേലിനു ലഭിച്ചത്. മാനസാന്തരത്തിന് വിമുഖനല്ലാത്തതുകൊണ്ട് യേശുവിനെ കണ്ട് വിശ്വസിച്ച് ഏറ്റുപറയുവാൻ ആദ്ദേഹത്തിനു സാധിച്ചു. ദൈവത്തെ കാണുവാനുള്ള വാതായനമാണ് സ്വയം തിരുത്തുവാനുള്ള സന്നദ്ധത, മാനസാന്തരമാണ് ദൈവീകരഹസ്യങ്ങളുടെ അഗാധതയുടെ വാതിൽ തുറക്കുന്ന താക്കോൽ.



*For Favours Received*








Mini Kurian Kottayam — J. K. Varghese & Family, Pushpak — Daisy T. Thampy





# കൗൺസലറുടെ പംക്തി

*ചോദ്യം :- മൂന്നു കുട്ടികളുടെ അമ്മയായ 45 വയസ്സുള്ള ഒരു വീട്ടമ്മയാണ് ഞാൻ. എന്റെ ഭർത്താവ് ഒരു മദ്യപാനിയാണ്. അതിന്റേതായ അസ്വസ്ഥതകൾ എനിക്കും കുഞ്ഞുങ്ങൾക്കും എപ്പോഴുമുണ്ട്. എന്നാൽ ഈ പ്രയാസങ്ങളെയെല്ലാം അതിജീവിക്കുവാൻ നിരന്തരമായ കരുത്തു നൽകുന്നത് പ്രാർത്ഥനയാണ്. ഉച്ചയ്ക്കും, വൈകിട്ടും, പാതിരാത്രിയിലുമൊക്കെ ഞാൻ തനിയെ ഇരുന്നു പ്രാർത്ഥിക്കും. അപ്പോൾ മനസ്സിന് നല്ല ആശ്വാസം കിട്ടും. അതോടൊപ്പം, ദൈവത്തിൽനിന്നെന്നപോലെ ചില ശബ്ദങ്ങളും ഞാൻ കേൾക്കാറുണ്ട്. നിന്റെ സമർപ്പണം പൂർണ്ണമായിട്ടില്ലെന്നും നീ മുഴുവനായി ദൈവവേലയ്ക്ക് നിന്നെത്തന്നെ സമർപ്പിക്കണമെന്നുമൊക്കെ ഞാൻ കേട്ടിട്ടുണ്ട്. അതിൻപ്രകാരം യേശുക്രിസ്തുവിനെക്കുറിച്ച് മറ്റുള്ളവരോടു പറയുവാൻ ഇറങ്ങിത്തിരിച്ചാലോ എന്ന് തോന്നുന്നു. ഞാൻ കേൾക്കുന്ന ശബ്ദം ദൈവത്തിൽ നിന്നുള്ളതാണോ? ഞാൻ ഈ അവസ്ഥയിൽ എന്തു ചെയ്യണം. ഇതേപ്പറ്റി നല്ല ഉപദേശംതന്ന് എന്നെ സഹായിക്കണം.*

മിസ്സിസ്സ് എം. കറ്റാനം.

ഉത്തരം : വി. വേദപുസ്തകത്തിലും, മറ്റ് അനേകം വിശുദ്ധന്മാരുടെ ജീവിതാനുഭവങ്ങളിലും പ്രാർത്ഥനയിൽ ദൈവശബ്ദം കേൾക്കാൻ ഇടയായിട്ടുണ്ട് എന്ന് രേഖപ്പെടുത്തിയിട്ടുണ്ട്. ആ യാഥാർത്ഥ്യം പരിഗണിയ്ക്കുമ്പോൾ, നിങ്ങൾ ദൈവശബ്ദം കേട്ടത് മനസ്സിന്റെ ഒരു തോന്നലാണെന്ന മനശാസ്ത്രജ്ഞന്മാരുടെ നിഗമനം അപ്പാടെ സ്വീകരിച്ച് നിങ്ങളുടെ അനുഭവത്തെ ചെറുതാക്കാനോ തള്ളിക്കളയാനോ എനിക്കാവുന്നില്ല. അതിനാൽ ഈ ദർശനങ്ങളുടെ ആധികാരികത ഉൾക്കൊള്ളുവാൻ നിങ്ങൾക്കു മാത്രമേ സാദ്ധ്യമാവുകയുള്ളൂ. അതിലേക്കു വിരൽ ചൂണ്ടുന്ന ചില വസ്തുതകൾ ചൂണ്ടിക്കാട്ടാം. പ്രതിസന്ധികളിൽ കഴിയുന്ന പലരേയും കാണുവാനും അനുഭവങ്ങൾ പങ്കിടുവാനും ഇടയായിട്ടുണ്ട്. അവരിൽ പലരും ഈദൃശ്യമായ 'ദർശനങ്ങൾ' ഉള്ളതായി അവകാശപ്പെട്ടിട്ടുണ്ട്. സൂക്ഷ്മ വിശകലത്തിൽ, മിക്കവരുടെ അനുഭവത്തിലും പ്രതിസന്ധികളിൽനിന്ന് രക്ഷപെടാനോ, ഒളിച്ചോടുവാനോ ആഗ്രഹിക്കുന്ന മനസ്സിന്റെ തീവ്രമായ ആഗ്രഹമാണ് ഈ 'ദർശനങ്ങ'ളുടെ പിന്നിൽ എന്ന് വെളിവായിട്ടുണ്ട്. നിങ്ങളുടെ മനസ്സ് അത്തരത്തിലുള്ളതാണോ എന്ന് സ്വയം ഒന്നുകൂടി പരിശോധിക്കണം. നിങ്ങളുടെ കത്തിൽ, ഭർത്താവിന്റെ മദ്യപാനത്തിൽനിന്ന് അയാളെ മോചിപ്പിക്കണമെന്നുള്ള ആഗ്രഹമൊന്നും പ്രകടമാകുന്നില്ല. അതിന്റെ അർത്ഥം, അയാളെ മാനസ്സാന്തരപ്പെടുത്തുവാൻ എനിക്കാവുകയില്ല, ഞാൻ എങ്ങനെയെങ്കിലും തളർന്നുപോകാതെ പിടിച്ചുനിൽക്കണം എന്ന ആഗ്രഹത്തിന് മുൻതൂക്കം നൽകുന്നു എന്ന് തോന്നുന്നു. പ്രാർത്ഥനയിൽക്കൂടി ശക്തി നേടുന്നതും ആ വഴിക്കാണ്. ഭർത്താവിനെ ഉപേക്ഷിക്കാൻ തയ്യാറാകുന്നില്ലെങ്കിലും, മനസ്സുകൊണ്ട് അയാളിൽനിന്ന് നിങ്ങൾ വളരെയേറെ അകന്നുപോയിരിക്കുന്നു. ആ അകൽച്ചയെ സാധൂകരിക്കാൻ ദൈവവേലയ്ക്കുവേണ്ടി ജീവിതം നീക്കിവെയ്ക്കുന്നതല്ലേ നല്ലത് എന്നുള്ള നിരന്തരമായ ചിന്തയിൽനിന്ന് ഉടലെടുത്തതാവാം ഈ ദർശനം. യാഥാർത്ഥ്യം കണ്ടുപിടിക്കുന്നതിനുവേണ്ടി നിങ്ങളുടെ അനുഭവത്തിന്റെ ഒരു മറുവശം ഇവിടെ ചൂട്ടിക്കാട്ടുകയായിരുന്നു. മൂന്നു കുട്ടികളുടെ അമ്മയായും, ഉത്തമയായ ഒരു ഭാര്യയായും, വീട്ടമ്മയായും ദൈവത്തിന്റെ വേല ചെയ്യുന്നതല്ലേ ദൈവം ഈ സമയത്ത് നിങ്ങളിൽനിന്ന് പ്രതീക്ഷിക്കുന്നത്? ഭർത്താവിനെ മദ്യപാനത്തിൽനിന്ന് രക്ഷപ്പെടുത്തുവാൻ നിങ്ങളാൽ ആവുന്നത് നിങ്ങൾ ചെയ്തിട്ടുണ്ടോ? അതോ, ഭർത്താവിനെ അയാളുടെ വഴിക്കുവിട്ടിട്ട്, നിങ്ങൾ സ്വസ്ഥത നേടുവാൻ പ്രാർത്ഥനയിൽ കൂടുതൽ അഭയം പ്രാപിക്കുകവഴി, മാനസികമായി ഭർത്താവിൽനിന്ന് വളരെ അകന്നു പോയിട്ടുണ്ടോ? നിങ്ങളുടെ പ്രാർത്ഥനാ ജിവിതംവഴി ഭർത്താവിനെക്കൂടി മാനസാന്തരപ്പെടുത്തി സന്തുഷ്ടമായ കുടുംബജീവിതം നയിക്കുക എന്നതായിരിക്കും ദൈവത്തിന് നിങ്ങളെക്കുറിച്ചുള്ള ഉദ്ദേശ്യം. അല്ലാതെ ഭർത്താവിൽനിന്ന് അകന്ന് പൂർണ്ണമായും ദൈവവേലയ്ക്ക് സമർപ്പണം ചെയ്യുക എന്ന ദർശനം ദൈവത്തിൽനിന്നുള്ളതാണോ, പ്രതിസന്ധികളിൽനിന്ന് ഒളിച്ചോടാൻ ആഗ്രഹിക്കുന്ന നിങ്ങളുടെ മനസ്സിന്റെ തീവ്രമായ ആഗ്രഹത്തിൽനിന്നുള്ളതാണോ എന്ന് മുകളിൽ സൂചിപ്പിച്ചിരിക്കുന്ന വസ്തുതകളുടെ വെളിച്ചത്തിൽ നിങ്ങൾ തന്നെ തീരുമാനിക്കേണ്ടിയിരിക്കുന്നു. പ്രതിസന്ധികളിൽ ഒളിച്ചോടാൻ നിർദ്ദേശിക്കുന്നത് ദൈവശബ്ദമായി വ്യാഖ്യനാക്കാനാവുകയില്ല എന്നും ഇത്തരുണത്തിൽ നിങ്ങളെ ഓർമ്മിപ്പിക്കട്ടെ.





# A THEOLOGY OF PRAYER FROM THE PERSPECTIVE OF CHURCH AND TRADITION

**(A paper presented at the WCC-PCID Joint Consultation, on Interrreligious prayer held from 25th-29th September, 1997 at Magnano, Italy)**

***FR. GEORGE PULIKKOTTIL***

Religion may be broadly defined as the systematised medium adoration and worship by believers of the Absolute Ground of Reality. A central constituent of this expression of adoration on which there is general agreement is prayer. And if one is asked to define prayer, it may be said to be the act of praying " to ask earnestly." It is the absolute expression of one's earnest yearning for something or the heartfelt cry for a long cherished desire[1]

In all religions prayer plays an important role, since it is prayer that functions as the medium of communication between the believer and the believed. It is the outward manifestation of the believer's conviction and experience in his/her Godhead.

There are two important Indian terms for the phenomenon of prayer which could help to further our understanding of prayer "yach", and to adore.[2] bhach is seen as earnest application while "bhach" is complete adoration. Of course, the two are not mutually exclusive. In fact prayer is both earnest supplication before God with a mind fixed in complete adoration.

One of the best examples of such an articulation of prayer could be seen in Jesus Christ. In complete adoration and with full freedom he communicates with his Father. "Whenever Jesus prayed, it was always as the trusting Son of the Father whose will is the norm for all human existence and activity.[3] He calls his father. "Abba", the lovely Aramaic term expressive of filial affection, and in response to this loving outpouring the Father calls him "my beloved son" (mk 1:11; 9:7; Mt 3:17; Lk 3:22; Cf. Jn 1:34). Here one not only sees prayer as the intimate communication between the Son and the Father, but also an intimate expression of love and concern. The prayer of Jesus Christ is a reflection of the thanks giving from creation to its Creator. The Lord's prayer (Mt 6: 9-13; Lk 11: 2-14) and the Highpriestly prayer (Jn 17:1-26) demonstrate the intensity of this interaction-the Father, symbolising the Creator while the son stands as the representative of creation. The holy Spirit, who perfects this relationship dwells in the hearts of all believers and conseqently they are all enabled to pray and address the Father with the same intimate "Abba!" St paul expresses this thought eloquently: "You have received the spirit of sonship to cry 'Abba' Father'." (Rom 8:15). Again writing to the Galatians he states:" And because you are children, God has sent the Spirit of his son into our hearts, crying,'Abba! Father!' " (4-6).

In view of the above, prayer may be also interpreted as effecting the immediacy

1. The encyclopedia of Religion and Ethics, Vol. 10, P. 154.
2. The parallels in malayalam are യാചന (Yajana) and ഭജന (bhajana).
3. The New Dictionary of Theology, (ed) Joseph A. komonchak, P.789



of the presence of God. One could further elaborate this statement by the qualifications that prayer is responsible for creating in the believer the unique experience of divine intimacy to which s/he responds with an unceasing expressions of thanksgiving. The end result of this process is that it leads the believer to a greater and deeper understanding and familiarity with god. And through this process God is recognised as the Absolute without whom s/he cannot exist.Thus, "prayer is a deeply human activity in which the unconditional authority of God is acknowledged or at least implied. It is the absolute dependence." [4]

We are thus led to stress the significance and importance of prayer for all religions. It goes without saying, then, that for further clarifications of prayer one will have to understand what is the nature of religion itself.

The term 'religion' comes out of the Latin word "religeare"which has an expressional meaning of any biological bond for a common goodness. The Indian equivalent 'dharma' means the process of supporting,upholding or sustaining of goodness. The shortest and most meaningful Indian definition for dharma is "loka samgraham dharmam"--religion is the well-being of the whole universe. Though it is not necessary to construct any particular term for the phenomenon, religion, and not definition would suffice either ,nevertheless,it will be accepted by all that the final aim of religion is ultimately the "well-being of the whole universe,the whole of creation."It would follow naturally, then, that the final objective of prayer too becomes the redemption of the universe from all evil.The enduring affirmation of faith in all religion has as it is fundamental basis this point of universal salvation.Stated conversely, it is because all religions have as its focal point the redemption of all creation that believers continue to affirm their faith in them[6]

Such a view point raises serious implications and questions, one being expressed in the report on an enquiry into interreligious prayer and worship. " Is prayer the same thing in all religions and is interreligious prayer really worshipping together or more an expression of social harmony?"[7] Before attempting to provide an answer to this difficult question which challenges ongoing inter- religious interaction, It is important to address at least three important points on which we may be able to establish a common grouud for developing a theological standpoint. And this standpoint would be the platform for sustaining and continuing the dialogue between the various religions of the world.

1. Could the object of worship be many? The fundamental issue raised here is whether or not there is ultimately only one God and one Creation. If the answer is in the affirmative, then are not all prayers or religious expressions offered to this one God? The Nicene creed affirms that "we believe in one true God, the Father Alimightly, Creator of heaven and earth, and af all things visible and invisible." By our assenting "Amen" do we not agree to this being the the basic faith of the church? once again if our response

4. The New Dictionary of Sacramental worship, (ed) peter E. Fink, p.950

6. The different Indian terms like 'moksha', nirvana raksha' imply the meaning of universal deliverance though they include a personal dimension also.

7. Current Dialogue, June 1995, p. 64



is positive, them we have to admit the reality that all religions are making their prayers to the one and the same God. There cannot be more than one in the Being who is worshipped as God.

The Indian religious tradition, through one of its primary texts, the Rig Veda, teaches that "there is only one Truth and the scholars are interpreting it differently."[8] The famous Indian philosophical school -Advaita- also affirms that there is only one God without a second. [9]

In principle, we all agree on the One God, One creation Theory. but in practise, we deny this and as a consequence create deep gulfs between religions and beliefs. What we have to always bear in mind is that there are many reasons why the various religions and beliefs have come into being. As these several religions and beliefs have as their fundamental aim the wellbeing of the world, there can be no harmful effects in all of them existing side by side. In fact, their mutual interaction and dialogue provide a harmonious environment for the spiritual upliftment of the world. As we have seen , the various religions are the different attempts to reveal the reality and present differing dimensions of revelation. In other words religions are the splendour of creation."[10] We may not be able to understand the words of this great Indian mystic in its fulness. But it does not require a great deal of logic or extensive theological discussion to prove that since there is only one God and one Creation, then it is also possible to worship Him together.

I strongly believe that we Christians have the responsibility to call the various religions to worship together, to glorify together the creator. We have to bid farewell to narrow theologies that divide the people of God, i.e, the whole of creation . Instead what is required is an inclusive theology that unites and integrates people and creation. There has to be a stop to the divisions that are created in the name of God and religions. And certainly we have to cease belittling others who follow their faiths as "pagans" or any such term that dehumanises. After all, such was certainly not the example that Christ taught.

This does not mean that we should adopt a syncretistic form of worship or that one has to effect adjustments in the affimations of any religion. Rather it points to the need for a universal effort to come together in worship. Prayer must regain its original character of being the medium to enhance and propagate the basic affirmation that there is only one God and One Creation. And since religions are different avenues to this reality, theologically there is no obstacle to congregate together on a common stage to worship this One God together.

2. The Aim of prayer is cosmic Redemption: In the Eastern Christian tradition, it is clear that the ultimate aim of prayer is the redemption of the universe, the cosmos. The holy Eucharist and other sacraments, the daily offices and other prayers rely on the use of cosmic terms and symbols to convey the impression that it is the universal redemption from evil that is in view. In the special prayers attached

8. Rig Veda 1. 164: 46 Ekam sat vipra bhahuta vadenti.

9. Ekam evam advaitam

10. Sri. Ramakrishna Paramahamssa an Indian mystic who experienced the beauty of different religions.



to the Liturgy of St. James, the sedro, there is an explicit appeal: "we pray for the redemption of the whole universe." The common prayers usually start with the petition:" Let peace and calmness be filled throughout the universe."[11] In the prayer for the departed ( In the Eastern tradition, they are viewed as being members of the church, even though they are no longer in visible state), the church prays that " you- the departed- should pray for the betterment of the whole universe ." The shortest, most convenient and repeated prayer " kyrie laison"[12] is the wholistic expression of prayer whose interpretation is that the whole on us ! (the whole ).

This aspect of prayer and worship is very much seen in Indian prayers too. One popular Indian prayers is "may the world be filled with happiness."[13]

Thus a quick overview of the theology of prayer in the church and tradition provides the conclusion that universal redemption is its ultimate objective. The church and its tradition does not advocate any narrow, parochial approach to salvation principle Rather, It sees itself as the altar where sacrifices are being offered for the redemption of the universe.

3. Prayer is the channel to promote universal Love and Way of Mutual Enrichment: prayer and worship must be able to pramote universal love (see the High Priestly prayer of Jesus in John 17) A true worshipper of the One God cannot but be a true lover of the universe and his fellow creatures. A theology of prayer, any theology of prayer, has to consider this aspect seriously. One who worships God cannot hate and disown any part of God's creation. No prayer tradition can advocate divisions, whether between humankind or between parts of creation. In fact, prayer should be the thread that ties together the various religions and beliefs. The quality of true prayer must always serve as a source of inspiration to bring all religions to come together and to work for the unity of all creation and the platform, the theological basis, on which interreligious prayer and worship must take place.

**Conclusion**

In a country like India, the urgency for such an effort to bring the various religions together is quite evident. people grow up having friends who belong to differing faiths. Would it be considered wrong for these friennds to share aspects of their faith with each other? Is it wrong if they come together to adore the one Truth?

"Paticipation in interreligious prayer is not an optional activity restricted to an elite group, but an urgent call for a growing number of Christians today."[14] We have to discuses this urgent need with all its implications in order to arrive at a solution for this problem..

According to Swami Vivekananda, religion is only a means to the aim-the universal love, freedom and brotherhood. Religion should be the internal driving force of humanity and the external outcome of which should be love and love only. Religions have to pave the way to this eternal goal. Any effort of arriving at a theology for multi-religious prayer and worship should, therefore, enhance this ultimate objective. 

11. The wednesday evening vespers commence thus:
12. Kyrie elaison.
13. Lok samastha sukino bhavanthu.
14. From the findings of the WCC-PCID Joint consultations held at Bangalore from 5-9 July, 1996.



# ബൈബിൾ പഠനം

ഫാ. ഒ. പി. വർഗീസ്

ചോദ്യങ്ങൾ

1. മത്തായിശ്ലീഹായ്ക്കു മറ്റൊരു പേരുണ്ട്. അത് എന്താണ്?
2. വി. മത്തായിയുടെ മതം ഏതായിരുന്നു? തൊഴിൽ എന്തായിരുന്നു?
3. വി. മത്തായിയുടെ സുവിശേഷം പ്രധാനമായും ആരെ ഉദ്ദേശിച്ച് എഴുതിയതാണ്?
4. യേശുവിന്റെ വംശാവലിയെക്കുറിച്ചു പറയുന്ന ഭാഗം ഏത്?
5. യേശുവിനെ വിദ്വാന്മാർ സന്ദർശിച്ചതിനെക്കുറിച്ചു പറയുന്ന വേദഭാഗം എഴുതുക? അവർ എവിടുന്നു വന്നവരായിരുന്നു?
6. നിർദ്ദോഷികളായ കുഞ്ഞുങ്ങളെ കശാപ്പ് ചെയ്തതാര്? അതിന്റെ റഫറൻസ് എഴുതുക.
7. വി. മത്തായിയുടെ സുവിശേഷം 5/6/7. ഈ അദ്ധ്യായങ്ങൾ പൊതുവിൽ അറിയപ്പെടുന്നത് ഏത് പേരിലാണ്?
8. "അദ്ധ്വാനിക്കുന്നവരും, ഭാരംചുമക്കുന്നവരുമായുള്ളവരെ നിങ്ങൾ എന്റെ അടുക്കൽ വരുവിൻ" എന്നു എവിടെ പറയുന്നു എന്ന് കൃത്യമായി എഴുതുക.
9. പത്രോസ് വെള്ളത്തിന്റെ മുകളിൽകൂടി നടന്നതായി മത്തായിയുടെ സുവിശേഷത്തിൽ മാത്രമാണോ പറഞ്ഞിട്ടുള്ളത്? റഫറൻസും എഴുതുക.
10. ഉയിർത്തെഴുന്നേറ്റ വിശുദ്ധന്മാർ പ്രത്യക്ഷപ്പെട്ടതായി വി. മത്തായിയുടെ സുവിശേഷത്തിൽ പറയുന്നത് ഏത് ഭാഗത്ത്?
11. കർത്താവിന്റെ അന്ത്യപ്രബോധനവും അതിന്റെ റഫറൻസും എഴുതുക?
12. ഈ സുവിശേഷത്തിൽ മാത്രം കാണുന്ന അത്ഭുതങ്ങൾ ഏവ?
13. നന്ദികെട്ട ഭൃത്യന്റെ ഉപമയുടെ റഫറൻസ് എഴുതുക?
14. മത്താ: 20: 1-16-ൽ പറയുന്ന മുന്തിരിത്തോട്ടത്തിലെ വേലക്കാരുടെ ഉപമ എന്നത്തെ ഏവൻഗേലിയോൻ ഭാഗമാണ്?
15. 10 കന്യകമാരുടെ ഉപമയുടെ റഫറൻസ് ഏത്? അത് ഏതു ശുശ്രൂഷയുടെ ഏവൻഗേലിയോൻ ഭാഗമാണ്?

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം:
ഫാ. ഒ. പി. വറുഗീസ്
മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ- 682 308.

## വള്ളിക്കാട്ടു ദയറായിൽ പരിശുദ്ധ ബാവാ തിരുമേനിയുടെ ഓർമ്മപ്പെരുനാൾ

വള്ളിക്കാട്ടു ദയറായിൽ കബറടങ്ങിയിട്ടുള്ള മലങ്കരയുടെ രണ്ടാമത്തെ കാതോലിക്ക പ.ബസേലിയോസ് ഗീവറുഗീസ് പ്രഥമൻ ബാവാ തിരുമനസ്സിലെ ഓർമ്മപ്പെരുനാൾ ഡിസംബർ 16.17 (ചൊവ്വ, ബുധൻ) തീയതികളിൽ ഭക്തിനിർഭരമായി ആഘോഷിക്കുന്നു.

ഡിസംബർ 13-ാം തീയതി ശനിയാഴ്ച്ച 7 am-ന് റവ.ഫാ. ഏബ്രഹാം തോമസ് വി. കുർബ്ബാന അർപ്പിക്കും. തുടർന്ന് കൊടിയേറ്റ് ദയറാ മാനേജർ ഔഗേൻ റമ്പാൻ നിർവ്വഹിക്കും. 10-amമുതൽ 1.pm വരെയുള്ള ധ്യാനയോഗത്തിന് റവ. ഫാ. ജോൺസ് ഏബ്രഹാം നേതൃത്വം നൽകും. 6 മണിക്ക് സന്ധ്യാനമസ്ക്കാരത്തെ തുടർന്ന് അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് പ്രസംഗിക്കും. 14-ാം തീയതി ഞായറാഴ്ച 7. 30 am-ന് പ്രഭാതനമസ്ക്കാരം. 8.30 am-ന് വി. കുർബ്ബാന അഭി. പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്ത തിരുമനസ്സുകൊണ്ട്. 6pm സന്ധ്യാനമസ്ക്കാരം, പ്രസംഗം-റവ. ഡീ. ജോജി കെ. ജോയി. 15-ാം തീയതി തിങ്കളാഴ്ച 7am വി. കുർബ്ബാന-റവ. ഫാ. പി. എം. വർഗീസ് മാത്തശ്ശേരിൽ. 6pmന് സന്ധ്യാനമസ്ക്കാരം. പ്രസംഗം-റവ. ഫാ. ഒ. തോമസ്. 16-ാം തീയതി ചൊവ്വാഴ്ച 7am-ന് വെരി. റവ. പി. സി. യോഹന്നാൻ റമ്പാൻ വി. കുർബ്ബാന അർപ്പിക്കും.6pm-തീർത്ഥാടകർക്ക് സ്വീകരണം. 6.30pm-ന് സന്ധ്യാനമസ്ക്കാരം, പ്രസംഗം-റവ. ഫാ. റ്റി. ജെ. ജോഷ്വാ. 8pm പ്രദക്ഷിണം, വാഴ്വ്. 17-ാം തീയതി 8am-ന് പ്രഭാതനമസ്ക്കാരം തുടർന്ന് പ. കാതോലിക്കാബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാന. 10.30am-ന് കബറിങ്കൽ ധൂപപ്രാർത്ഥന, നേർച്ച വിളമ്പ്. 3pmന് ആഘോഷപൂർവ്വമായ പ്രദക്ഷിണം.

## മിശിഹാ ചരിത്രം മലയാളത്തിൽ

സെക്കന്തരാബാദിലെ അമൃതവാണിയുടെ സാങ്കേതികസഹായത്തോടെ ഡേ സ്പ്രിംഗ് ഇൻറർനാഷണൽ അവതരിപ്പിക്കുന്ന രാധാചിത്രയുടെ "മിശിഹാചരിത്രം" ഇപ്പോൾ എല്ലാ ശനിയാഴ്ചകളിലും രാവിലെ 9 മുതൽ 10 വരെ ദൂരദർശന്റെ ദേശീയചാനലിൽ മലയാളത്തിൽ സംപ്രേഷണം ചെയ്തുകൊണ്ടിരിക്കുന്നു. ഇതുവരെ ഈ പരിപാടി ഹിന്ദിയിലായിരുന്നു. ഏറെ ആധ്യാത്മിക ഉണർവുനൽകുന്ന ഈ പരിപാടി കാണുകയും ദൂരദർശന്റെ പ്രതികരണം അറിയിക്കുകയും ചെയ്യുന്നത് അഭികാമ്യമാണ്.





## 8-ാം ചരമവാർഷികം

(1. 12. 1997)

വൈ. ഫീലിപ്പോസ്



ചിറ്റുണ്ടയിൽ തെക്കേതിൽ
അടൂർ

സന്തപ്ത കുടുംബാംഗങ്ങൾ



പുതിയനിയമ വ്യാഖ്യാനരംഗത്ത്

# ഒരു ക്രിസ്മസ്ചിന്ത

ഫാ. അലക്സ് ദാനിയേൽ

ക്രിസ്തുമസ്സ് അടുത്തുവരുന്നു. ദൈവാലയങ്ങളുടെയും സ്ഥാപനങ്ങളുടേയും സംഘടനകളുടേയും നേതൃത്വത്തിൽ ക്രിസ്തുമസ്സ് ആഘോഷങ്ങളുടെ ഒരുക്കങ്ങളും തുടങ്ങിക്കഴിഞ്ഞു. ക്രിസ്തുമസ്സിനെപ്പറ്റി ഓർക്കുമ്പോൾ നമ്മുടെ മനസ്സിൽ പെട്ടെന്നെത്തുന്നത് യേശു ക്രിസ്തുവിന്റെ ജനനവുമായി ബന്ധപ്പെട്ടു ബേത്‌ലഹേമിൽ നടന്ന സംഭവങ്ങളാണ്. യേശുവിന്റെ ജനനത്തിന് സൗകര്യം നല്കാതെ കാലിത്തൊഴുത്തിലേക്ക് അവരെ പറഞ്ഞുവിട്ട ശപിക്കപ്പെട്ട ജനമായി ബേത്‌ലഹേം നിവാസികളെ നാം കാണുന്നു. പൂർണ്ണ ഗർഭിണിയായ കന്യകമറിയാമിന് ഒരു വഴിയമ്പലത്തിലും സ്ഥലം നല്കിയിട്ടില്ല എന്നും അവസാനം ആരുടേയോ ഔദാര്യത്തിൽ ഒരു കാലിത്തൊഴുത്ത് ലോകരക്ഷകന് ജന്മം നല്കാൻ അവൾക്ക് പ്രസവമുറിയായെന്നും ചിത്രീകരിക്കാൻ നാം ശ്രമിക്കാറുണ്ട്. ക്രിസ്തുമസ്സ് ആഘോഷവുമായി ബന്ധപ്പെട്ട ടാബ്ലോകളും നാടകങ്ങളും മാത്രമല്ല പ്രസംഗങ്ങളും ക്രിസ്തുമസ്സ് സന്ദേശങ്ങളും എല്ലാംതന്നെ അതിന് മുഖാന്തിരങ്ങളും ആക്കാറുണ്ട്. ഇങ്ങനെ ഒരാശയം വളർത്തിയെടുക്കാൻ നിദാനമായിട്ടുള്ള ഏക വേദവാക്യം, "അവൾ ആദ്യജാതനായ മകനെ പ്രസവിച്ചു. ശീലകൾ ചുറ്റി വഴിയമ്പലത്തിൽ അവർക്ക് സ്ഥലം ഇല്ലായ്കയാൽ പശുതൊട്ടിയിൽ കിടത്തി." (LK 2:7)

"വഴിയമ്പലം" എന്ന് ഇവിടെ പരിഭാഷപ്പെടുത്തിയിരിക്കുന്ന വാക്കിന് മൂലഭാഷയിലുള്ള യഥാർത്ഥ അർത്ഥം മനസ്സിലാക്കിയാൽ മുകളിൽ പറഞ്ഞിരിക്കുന്ന ആശയം തെറ്റാണെന്ന് സമർത്ഥിക്കുന്നതിന് നമുക്ക് സാധിക്കും. LK 2:7ൽ "വഴിയമ്പലം" അഥവാ "സത്രം"എന്ന് പരിഭാഷപ്പെടുത്തിയിരിക്കുന്നത് ഗ്രീക്കു ഭാഷയിലെ "കറ്റാലുമോ' എന്ന പദമാണ്. ഈ വാക്ക് മർക്കോസ് 14:15- ലും ലൂക്കോസ് 22:12 -ലും ഉപയോഗിച്ചിട്ടുണ്ട്. കർത്താവ് അന്ത്യഅത്താഴം ഒരുക്കുന്നതിന് പത്രോസിനേയും യോഹന്നാനെയും പറഞ്ഞയയ്ക്കുന്നു. അവർ പട്ടണത്തിൽ ചെല്ലുമ്പോൾ " വിരിച്ചൊരുക്കിയ ഒരു വന്മാളിക" അവർക്ക് കാണിച്ചു കൊടുക്കുമെന്നും അവിടെ പെസഹാ ഒരുക്കുവാൻ കർത്താവ് അവരോട് കല്പിക്കുകയും ചെയ്തു. ഇവിടെ "വന്മാളിക" എന്നു പരിഭാഷപ്പെടുത്തിയിരിക്കുന്നത് "കറ്റാലുമാ" ആണ്. ഡിക്ഷനറിയിൽ "കറ്റാലുമാ"യ്ക്ക് Guest room, Dining room എന്നീ അർത്ഥങ്ങളും നല്കുന്നുണ്ട്.

പുതിയനിയമത്തിൽ "വഴിയമ്പലം" മറ്റൊരു ഭാഗത്ത് കാണുന്നുണ്ട്, നല്ല ശമര്യാക്കാരന്റെ ഉപമയിൽ ശമര്യാക്കാരൻ മുറിവേറ്റു കിടക്കുന്നവനെ ഒരു വഴിയമ്പലത്തിൽ കൊണ്ടുപോയി രക്ഷചെയ്തതായി രേഖപ്പെടുത്തുന്നുണ്ട്. ഇവിടെ "വഴിയമ്പലം" എന്ന് പരിഭാഷപ്പെടുത്തിയിരിക്കുന്നത്. "കറ്റാലുമാ" അല്ല, മറിച്ച് "പാൽടൊക്കെയോൺ" എന്ന വാക്കാണ് "വഴിയമ്പലം" എന്നതിന് സാധാരണയായി ഗ്രീക്കിൽ ഉപയോഗിക്കുന്നതും "പാൽടൊക്കെയോൺ" ആണ്.

അതുകൊണ്ട് ലൂക്കോസ് 2:7 ലെ"കറ്റാലുമാ", "വഴിയമ്പലം"എന്നു പരിഭാഷപ്പെടുത്തിയിരിക്കുന്നത് തെറ്റാണ്. ഈ വാക്കിന് പുതിയനിയമത്തിൽ മറ്റുഭാഗങ്ങളിൽ (മർക്കോസ് 14:15, ലൂക്കോസ്22:12) ഉപയോഗിച്ചിരിക്കുന്നതിന് സമാനമായ അർത്ഥം തന്നെയാണ് ഇവിടേയും ആവശ്യം. Guest room എന്നോ Dining room എന്നോ "കറ്റാലുമാ"യ്ക്ക് സാധാരണയായി ഉപയോഗിക്കുന്ന പരിഭാഷതന്നെയാണ് ഇവിടേയും ആവശ്യം.

തന്നെയുമല്ല ബേത്‌ലഹേം ഒരു ചെറിയ പട്ടണമാണ്. നിരവധി വഴിയമ്പലങ്ങളോ അതിഥിമന്ദിരങ്ങളോ അവിടെ കാണുന്നതിനുള്ള സാധ്യതയും വളരെ കുറവാണ്.

വിദേശത്തു സ്ഥിരതാമസമാക്കിയിരിക്കുന്നവർ സ്വന്തം നാട്ടിലെത്തുമ്പോൾ സഹോദരങ്ങളുടെയോ വളരെ അടുത്ത ബന്ധത്തിൽപ്പെട്ട ആൾക്കാരുടെയോ ഭവനത്തിൽ താമസി



# ഉത്തരേന്ത്യൻ മിഷൻ പ്രേഷിതവഴിയിൽ കാൽ നൂററാണ്ട്

കഴിഞ്ഞ ലക്കത്തിന്റെ തുടർച്ച

ജോസ് കായംകുളം

## മിഷന്റെ പ്രധാന പ്രവർത്തനമേഖലകൾ-വിദ്യാഭ്യാസരംഗം

**ബാലവാടികൾ-:** ഭാരതത്തിന് സ്വാതന്ത്ര്യ സുവർണ്ണ ജൂബിലി വർഷമാണ് 1997. അരനൂറ്റാണ്ടായെങ്കിലും ഭൂരിപക്ഷം ഉത്തരേന്ത്യൻ നാടുകളിലെയും വിദ്യാഭ്യാസസൗകര്യങ്ങൾ തുലോം പരിമിതമാണ്. ആദിവാസി-ദളിത്-പിന്നോക്ക ഗിരിവർഗ്ഗക്കാർ ഗണനീയ ശക്തിയായ വടക്കേ ഇൻഡ്യയിലെ സാക്ഷരതാ നിരക്ക് കേരളംപോലെയുള്ള സംസ്ഥാനങ്ങളെ അപേക്ഷിച്ച് വളരെ പുറകിലാണ്. ഇന്ത്യയിൽ നിരക്ഷരരായ 8 കോടിയിലധികം കുട്ടികളുണ്ടെന്ന് കണക്കാക്കപ്പെട്ടിരിക്കുന്നു. എഴുതുവാനോ വായിക്കുവാനോ അറിയാത്ത പ്രായമുള്ളവരുടെ സംഖ്യ വളരെയധികമാണ്. മാതാപിതാക്കൾ ഉൾപ്പെടെ പ്രായമുള്ളവരെല്ലാം വയലുകളിലും മറ്റും പണിക്കുപോകുമ്പോൾ, കുഞ്ഞുങ്ങളെ നോക്കുന്നതിന് മുതിർന്ന കുട്ടികൾ വീടുകളിൽതന്നെ നിയോഗിക്കപ്പെടുന്ന ജീവിതരീതിയാണിവിടെയുള്ളത്. തന്മൂലം വിദ്യ-വിജ്ഞാന സമ്പാദനത്തിനുള്ള വാതിലുകൾ ഇവരുടെ മുമ്പിൽ കൊട്ടിയടയ്ക്കപ്പെടുന്നു. അക്ഷരാഭ്യാസമില്ലാത്ത ഗ്രാമീണർക്ക് അറിവിന്റെ ആദ്യപാഠങ്ങൾ ഉരുവിട്ടു പഠിയ്ക്കുന്നതിനുള്ള യജ്ഞമാണ് 'ബാലവാടി'കളിൽ നിർവഹിക്കപ്പെടുന്നത്. നമ്മുടെ നാട്ടിൽ പഴയകാലത്ത് ഉണ്ടായിരുന്ന 'കുടിപ്പള്ളിക്കുട'ങ്ങളുടെ സ്ഥാനമാണ് ഇവയ്ക്കുള്ളത്. കുഞ്ഞുങ്ങൾക്ക് പ്രീ-പ്രൈമറി വിദ്യാഭ്യാസത്തിനുതകത്തക്കവിധം ആരംഭിച്ചിട്ടുള്ള ബാലവാടികളിൽ കുഞ്ഞുങ്ങളോടൊപ്പം വളരെയധികം പ്രായമുള്ളവരും പഠിയ്ക്കുന്നുവെന്നത് അവിടുത്തെ വിദ്യാഭ്യാസനിലവാരത്തെക്കാണിക്കുന്നു. ഗ്രാമങ്ങൾതോറും ഇത്തരം ബാലവാടികൾ തുടങ്ങുകയാണ് ഗ്രാമീണമിഷന്റെ ഒരുദ്ദേശ്യം. കൽക്കട്ടാ ഭദ്രാസനത്തിന്റെ കീഴിൽ ഭിലായി-ദുർഗ് ഏറിയായിൽ ഇരുപത്തിയൊന്നും, ഇട്ടാർസി-മക്കോഡിയാ പ്രദേശത്ത് പതിനൊന്നും ജബൽപൂർ, ബൊക്കാറോ എന്നിവിടങ്ങളിൽ മൂന്നും ഉൾപ്പടെ മുപ്പത്തിയഞ്ചോളം ബാലവാടികൾ ഇപ്പോൾ പ്രവർത്തിയ്ക്കുന്നുണ്ട്. ശരാശരി നാല്പത് കുട്ടികൾ എങ്കിലും ഒരു ബാലവാടിയിൽ ഉണ്ട്. മുഖ്യമായും പ്രാഥമിക

---

ക്കുന്നത് സ്വാഭാവികം ആണ്. അതുപോലെ യോസേഫും കന്യകമറിയാമും ബേത്‌ലഹേമിലെത്തിയപ്പോൾ തന്റെ അടുത്ത ചാർച്ചയിൽപ്പെട്ട ഒരാളുടെ ഭവനത്തിൽ താമസിച്ചു. വ്യക്തി ബന്ധങ്ങൾക്കും രക്തബന്ധങ്ങൾക്കും മൂല്യം കല്പിച്ചിരുന്നു. ആ കാലത്ത് യോസേഫ് സ്വന്തം പട്ടണത്തിൽ എത്തി താമസിക്കുന്നതിന് വഴിയമ്പലം അന്വേഷിച്ചു എന്ന നിഗമനവും തെറ്റാണ്.

ലൂക്കോസ് 2:7 - മായി ബന്ധപ്പെടുത്തി ചിന്തിക്കുമ്പോൾ നമുക്ക് മനസ്സിലാക്കാവുന്ന സംഗതി, പേർവഴി ചാർത്തേണം എന്ന രാജകല്പന, അനുസരിച്ച് യോസേഫും കന്യകമറിയാമും ബേത്‌ലഹേമിൽ എത്തി, തങ്ങളുടെ ചാർച്ചയിൽപ്പെട്ട ഒരാളുടെ ഭവനത്തിൽ താമസിച്ചു. വേറെയും അതിഥികൾ ആ ഭവനത്തിൽ കണ്ടെന്നിരിക്കാം. അവിടെ താമസിക്കുമ്പോൾ കന്യകമറിയാമിന് പ്രസവിക്കുന്നതിനുള്ള സമയമായി. തണുപ്പുള്ള ആ രാത്രിയിൽ ആ ചെറിയ വീട്ടിലെ പ്രധാനമുറി പ്രസവ മുറിയുമായി ക്രമീകരിച്ചാൽ വീട്ടിലുള്ളവർക്കും മറ്റതിഥികൾക്കും താമസിക്കുന്നതിന് പ്രയാസം നേരിടും. ഇടയന്മാരായ ബേത്‌ലഹേം നിവാസികൾക്ക് തങ്ങളുടെ ആടുമാടുകളെ സംരക്ഷിക്കുന്നതിന് ആവശ്യമായ കെട്ടിടങ്ങളും സംവിധാനങ്ങളും ഉണ്ട്. മാന്യതയും പ്രസവത്തിന്റെ രഹസ്യ സ്വഭാവവും കണക്കിലെടുത്ത് ബുദ്ധിപൂർവ്വം അവർ ഒരു ക്രമീകരണം ചെയ്തു. തൊട്ടടുത്ത കാലിത്തൊഴുത്തിൽ കന്യകമറിയാമിന്, ലോകരക്ഷകന് ജന്മം നല്കുവാൻ വേദിയൊരുങ്ങി. അതുകൊണ്ട് ലൂക്കോസ് 2:7 നമുക്ക് ഇങ്ങനെ പരിഭാഷപ്പെടുത്താം. അവൾ ആദ്യജാതനായ മകനെ പ്രസവിച്ചു. ശീലകൾ ചുറ്റി പ്രധാനമുറിയിൽ അവർക്ക് സ്ഥലം ഇല്ലായ്കയാൽ പശുതൊട്ടിയിൽ കിടത്തി.





വിദ്യാഭ്യാസമെങ്കിലും നേടിയിട്ടുള്ള നാട്ടുകാരായ സ്ത്രീകളാണിവിടെ പഠിപ്പിയ്ക്കുന്നത്. അവർക്ക് തൊഴിൽ കൊടുക്കുവാൻ കഴിയുന്നുവെന്നതും മറ്റൊരു നേട്ടമാണ്. ശമ്പളമുൾപ്പടെ ചിലവിന് വർഷംതോറും ഒരു ബാലവാടിക്ക് അയ്യായിരം രൂപയെങ്കിലുമാകും. കഴിവുള്ള വ്യക്തികളും ഇടവകകളും ബാലവാടികൾ സ്പോൺസർ ചെയ്യുന്നതിന് സഹായഹസ്തങ്ങൾ നീട്ടണം. ഇതുകൂടാതെ വയോജനവിദ്യാഭ്യാസം നൽകുന്ന അഞ്ചു കേന്ദ്രങ്ങൾ ഭിലായിൽ പല ഭാഗത്തുമായി നടക്കുന്നുണ്ട്.

### വിദ്യാഭ്യാസ സ്ഥാപനങ്ങൾ

കേരളത്തിലെ ജനങ്ങളുടെ വിദ്യാഭ്യാസ നിലവാരം ഇത്രയധികം ഉയരുന്നതിന് ക്രൈസ്തവസഭകൾ നൽകിയിട്ടുള്ള സംഭാവനകൾ പരക്കെ അംഗീകരിക്കപ്പെട്ടിട്ടുള്ളതാണല്ലോ. വിദ്യാഭ്യാസത്തിന് പ്രഥമവും പ്രധാനവുമായ സ്ഥാനമാണ് മിഷനുകൾ എവിടെയും നൽകാറുള്ളത്. ഭദ്രാസനത്തിലൊട്ടാകെ നിരവധി സ്കൂളുകൾ പടുത്തുയർത്തിയിട്ടുള്ളത് കേവലം ധനസമ്പാദനത്തിനായി മാത്രമല്ല. മുഖ്യമായും രണ്ടു കാര്യങ്ങളാണ് സ്കൂളുകളുടെ സ്ഥാപനത്തിനു പുറകിലുള്ളത്. ഒന്നാമത്, ആ പ്രദേശത്തെ ജനങ്ങളുടെ വിദ്യാഭ്യാസപരമായ ഉന്നമനത്തിന് സഹായിക്കുന്നതോടൊപ്പം, അർഹിക്കുന്നവർക്ക് സൗജന്യമായി പഠിയ്ക്കുന്നതിന് അവസരം കൊടുക്കുന്നതിനും, നാട്ടുകാരുൾപ്പടെ പലർക്കും തൊഴിൽ നൽകുന്നതിനും സാധിക്കുന്നു. രണ്ടാമത്, ഒരു പ്രദേശത്ത് അധിവസിക്കുന്ന നമ്മുടെ ആളുകളുടെ ആത്മീയ കാര്യങ്ങൾ നടത്തുന്നതിന് സ്ഥാപിച്ചിട്ടുള്ള ഇടവകയ്ക്ക് ശക്തമായ ഒരു അടിസ്ഥാനം ഉണ്ടാക്കുന്നതിന്, പള്ളിയോടു ചേർന്ന് പള്ളിക്കൂടങ്ങൾ ഉണ്ടാക്കുന്ന പഴയ തത്വപ്രകാരം, സ്കൂൾ പോലെയുള്ള സ്ഥാപനങ്ങൾ സഹായകമാണ്. ഇടവകയിലെ കുറെ അംഗങ്ങൾക്കെങ്കിലും തൊഴിൽ ലഭിയ്ക്കുന്നതിനും നമ്മുടെ കുട്ടികൾക്ക് മെച്ചമായ വിദ്യാഭ്യാസം കൊടുക്കുന്നതിനും ഈ സ്ഥാപനങ്ങൾ സഹായിക്കുന്നു എന്നതോടൊപ്പം ഇവിടെനിന്നുമുള്ള വരുമാനം ഇടവകയുടെയും മിഷന്റെയും പ്രവർത്തനങ്ങൾക്ക് ഉതകുകയും ചെയ്യുന്നു.

കുറഞ്ഞൊരുകാലംകൊണ്ട് കൽക്കട്ടാ ഭദ്രാസനത്തിൽ ഉണ്ടാക്കുവാൻ സാധിച്ചിട്ടുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങൾ തിളക്കമാർന്ന പ്രവർത്തനമാണ് കാഴ്ചവച്ചിട്ടുള്ളത്. കേരളത്തിനു പുറത്ത്, മലങ്കര ഓർത്തഡോക്സ് സഭയുടെ വകയായിട്ടുള്ള ഏക ഒന്നാംഗ്രേഡ് കോളേജായ ഭിലായി സെന്റ് തോമസ് കോളേജ് വിവിധ ഡിഗ്രി കോഴ്സുകൾക്കും പുറമെ ഏതാനും ബിരുദാനന്തര കോഴ്സുകളും നടത്തുന്നു. ഭിലായി, റൂർക്കേല, ജബൽപൂർ, ബൊക്കാറോ, കോർബ എന്നിവിടങ്ങളിലെ ഏഴ് ഹയർസെക്കണ്ടറി സ്കൂളുകൾ (പ്രീ-ഡിഗ്രി തലംവരെ) പഠനത്തിലും ശിക്ഷണത്തിലും പരീക്ഷാഫലത്തിലും ഉന്നത നിലവാരം പുലർത്തുന്നുണ്ട്. കൂടാതെ വിവിധ ഭാഗങ്ങളിലായി പതിനാലോളം ഹൈസ്ക്കൂളുകൾ പ്രൈമറി -യു. പി. സ്കൂളുകൾ ഇവയും നല്ല നിലയിൽ നടന്നു വരുന്നു.

### തൊഴിലും തൊഴിൽ പരിശീലനവും - ഗ്രാമീണമിഷൻ

ആദിവാസികളും, അധ:കൃത പിന്നോക്ക ജാതിക്കാരും ഭൂരിപക്ഷം വരുന്ന ഉത്തരേന്ത്യൻ ഗ്രാമങ്ങളിലെ ജനങ്ങളുടെ സാമൂഹ്യവും സാമ്പത്തികവും വിദ്യാഭ്യാസപരവുമായ പിന്നോക്കാവസ്ഥയുടെ യഥാർത്ഥചിത്രം പരമദയനീയമാണ്. വിദൂരസ്ഥരായ കേരളീയരുടെ സങ്കൽപ്പത്തിലുള്ളതിനെക്കാൾ പരിതാപകരമാണ് അവരുടെ സ്ഥിതി. ഭൂരിപക്ഷംപേരും കൃഷിയെ ആശ്രയിച്ച് ജീവിക്കുന്നവരാണ്. എന്നാൽ കൃഷി ചെയ്യുവാൻ സ്വന്തമായി ഭൂമിയില്ലാത്തവരും അല്പം മാത്രം ഭൂമിയുള്ളവരും നാട്ടുപ്രമാണിമാരും ഉയർന്ന ജാതിയിൽപെട്ടവരുമായ ഭൂവുടമകളുടെ ഭൂമിയിൽ സ്ത്രീ-പുരുഷന്മാരും കുട്ടികളും കൃഷി ജോലികൾ ചെയ്യുന്നു. വിളവെടുപ്പ് കാലത്ത് കിട്ടുന്നതിലധികപങ്കും കടവും പലിശയുമൊക്കെയായി ഭൂവുടമകൾക്ക് നൽകേണ്ടിവരുന്ന ഈ പാവങ്ങൾ വീണ്ടും ദാരിദ്ര്യത്തിന്റെ പടുകുഴിയിൽത്തന്നെ കഴിയുന്നു. ബ്രിട്ടീഷ്‌രാജിലെ അടിമകളുടെ സ്ഥിതിയെക്കാൾ ഒട്ടും മെച്ചമല്ല സ്വതന്ത്രഇന്ത്യയിലെ ദളിതരുടെ സ്ഥിതി.

ഗവൺമെന്റ് കോടിക്കണക്കിന് രൂപ ഇവരുടെ ഉന്നമനത്തിനായി ചിലവഴിക്കുന്നുണ്ട്. എന്നാൽ ഇതൊന്നും എത്തേണ്ടുന്ന സ്ഥാനങ്ങളിൽ എത്തുന്നതേയില്ലായെന്നതാണ് സത്യം. വിദ്യാഭ്യാസ പ്രവർത്തനങ്ങളും ബോധവൽക്കരണവും മറ്റുസഹായങ്ങളും മുഖേന ദളിതരോടുള്ള പ്രതിബദ്ധതയാണിന്നാവശ്യം.

നാട്ടുകാരിൽ കുറെപേർക്കെങ്കിലും മിഷന്റെ വകയായുള്ള കൃഷിഭൂമിയിൽ ജോലിചെയ്തു ജീവിക്കുവാൻ സാധിക്കുന്നുണ്ട്. ഗ്രാമത്തി



ലെ സ്ത്രീകൾക്ക് തൊഴിൽ സൗകര്യം ലഭിക്കുമാറ് തയ്യൽ പരിശീലനം നൽകുന്നതിനായി മിഷന്റെ ആഭിമുഖ്യത്തിൽ വിവിധ സ്ഥലങ്ങളിലായി എട്ടിലധികം ടെയിലറിംഗ് സ്കൂളുകൾ പ്രവർത്തിക്കുന്നു. മസ്ക്കറ്റ് ഇടവകയുടെ സഹായത്തോടെ ഭിലായിൽ ആരംഭിച്ച സാൻതോം മസ്ക്കറ്റ് പ്രസ്സ് ബാലഭവനത്തിലെ കുട്ടികൾക്കും മറ്റും അച്ചടിവേലയിൽ പരിശീലനം നൽകുന്നതിന് ഉതകുന്നു. വിവിധ തൊഴിലുകൾക്ക് പരിശീലനം കൊടുക്കുവാൻ കൂടുതൽ സൗകര്യമൊരുക്കത്തക്കവിധം ഏതാനും ഇൻഡസ്ട്രിയൽ ട്രെയിനിംഗ് ഇൻസ്റ്റിറ്റ്യൂട്ടുകൾ ആരംഭിക്കുന്നതിലാണ് മിഷന്റെ അടുത്ത പരിശ്രമം. നാട്ടുകാരായ സ്ത്രീ-പുരുഷന്മാർ കൃഷിപ്പണിക്കും, കൂലിവേലയ്ക്കും പോകുമ്പോൾ മടങ്ങിവരുന്നതുവരെ അവരുടെ പിഞ്ചുകുഞ്ഞുങ്ങളെ ആരോഗ്യപരമായ നിലയിൽ നോക്കുന്നതിനും, പോഷകാഹാരം കൊടുക്കുന്നതിനും അവരെ പ്രാഥമികവിദ്യാഭ്യാസത്തിനുവേണ്ടി ഒരുക്കുന്നതിനും പര്യാപ്തമാംവിധം ഭിലായിലും മക്കോഡിയായിലും Creche എന്ന Day Care Unit ആരംഭിച്ചിട്ടുള്ളത് പാവങ്ങളായ മാതാപിതാക്കൾക്ക് വളരെ സഹായകമാണ്.

### മക്കോഡിയാ മിഷൻ സെന്റർ

ഉത്തരഭാരതത്തിന്റെ ഉൾപ്രദേശങ്ങളിലേക്ക് മിഷൻ പ്രവർത്തനങ്ങൾ നവോന്മേഷത്തോടും ഊർജ്ജസ്വലതയോടുംകൂടി നടത്തുന്നതിനുള്ള പുതിയ കാൽവയ്പായിരുന്നു മദ്ധ്യപ്രദേശിൽ ഇട്ടാർസിയിൽനിന്നും 22 കിലോമീറ്റർ അകലെ സ്ഥിതിചെയ്യുന്ന മക്കോഡിയാ എന്ന സ്ഥലത്ത് ആരംഭിച്ച മിഷൻകേന്ദ്രം. നൂറ് വർഷംമുമ്പ് ഒരു യൂറോപ്യൻ മിഷനറി സ്ഥാപിച്ചതും ഭാരതത്തിന്റെ സ്വാതന്ത്ര്യപ്രാപ്തിയെത്തുടർന്ന് പാശ്ചാത്യമിഷനറിമാർ പുറത്താക്കപ്പെട്ടതോടെ പ്രവർത്തനരഹിതമായിക്കിടന്നതുമായ വലിയ ബംഗ്ലാവും ആറ് ഏക്കർ സ്ഥലവും 1986-ൽ മിഷനുവേണ്ടി വാങ്ങുവാൻ സാധിച്ചു. വർഷങ്ങൾക്കുമുമ്പ് മിഷനറിമാരുടെ പ്രവർത്തനം മുഖേന ക്രിസ്തുമതം സ്വീകരിച്ച ഗ്രാമീണരുടെ പിൻതലമുറയിൽപെടുന്ന 250-ൽപരം ക്രിസ്ത്യാനികൾ അവിടെയുണ്ട്. ഇന്നും തനതായ ഒരു സഭയോ, ആരാധനാശൈലിയോ ഇല്ലാത്ത ഈ ക്രിസ്തീയസമൂഹത്തിന് മലങ്കര സഭയുടെ നേതൃത്വം പുതിയ ആവേശം നൽകി. ഇവർക്കുവേണ്ടി ഹിന്ദിയിൽ വി. കുർബ്ബാന നടത്തിവരുന്നതിനുംപുറമെ, നോർത്ത് ഇൻഡ്യയിൽ ജനിച്ചുവളർന്നതും സിമ്മനാരിയിൽ പഠിച്ചതുമായ ഒരു ശെമ്മാശന്റെ നേതൃത്വത്തിൽ സ്ഥിരമായി ആരാധന നടത്തുന്നുണ്ട്. ഇപ്പോൾ ഏകദേശം പത്തോളം ബാലവാടികളും നാല് ടെയിലറിംഗ് സ്കൂളുകളും ഒരു Typewriting Institute-ഉം ഒരു ഡിസ്പെൻസറിയും ഇവിടെ പ്രവർത്തിക്കുന്നുണ്ട്. കഴിഞ്ഞ വർഷം മാർച്ച് മാസത്തിൽ മക്കോഡിയാ മിഷൻ സെന്ററിന്റെ പത്താം വാർഷികം ആഘോഷിച്ചതിനെത്തുടർന്ന് നിലവിലുണ്ടായിരുന്ന ഡിസ്പെൻസറി 'അഭയനികേതൻ'എന്ന പേരിൽ ആശുപത്രിയായി ഉയർത്തി. ഉന്നതവിദ്യാഭ്യാസം നേടിയുള്ള ഒരു ഡോക്ടർക്കും സിസ്റ്റർ-ട്യൂട്ടർക്കും പുറമെ ഗൈനക്കോളജിയിൽ ഉപരിപഠനം നേടിയിട്ടുള്ള ഒരു ഹിന്ദുയുവതിയും ഇക്കൊല്ലം ഡോക്ടറായി ചുമതല ഏറ്റെടുത്തിട്ടുണ്ട്. പ്രാഥമികചികിത്സാ സൗകര്യങ്ങൾ ഇന്നും എത്തിച്ചേർന്നിട്ടില്ലാത്ത ഈ ഗ്രാമങ്ങളിൽ, ഒരു രോഗിയെ സമീപത്തുള്ള ആശുപത്രിയിൽ എത്തിയ്ക്കണമെങ്കിൽ, രാവിലെയും വൈകിട്ടുമുള്ള ബസ്സ് സർവ്വീസ് കഴിഞ്ഞാൽ പിന്നീട് കാളവണ്ടിയിൽ 30-32 കിലോമീറ്റർ സഞ്ചരിക്കേണ്ട ദു:സ്ഥിതിയാണ് നിലനിന്നിരുന്നത്. ഇതിനൊരു ശാശ്വത പരിഹാരമാംവിധം സ്ഥാപിതമായ ഈ ആശുപത്രി ഗ്രാമവാസികളുടെയെല്ലാം അഭയകേന്ദ്രമായി മാറുകയാണ്.

### സെന്റ് തോമസ് മിഷൻ സെന്റർ, ഭിലായി

ഉത്തരഭാരതമിഷൻ കേന്ദ്രം പ്രവർത്തിയ്ക്കുന്ന വളപ്പിൽത്തന്നെ കൽക്കത്താ ഭദ്രാസനകേന്ദ്രം, സെ.തോമസ് ബാലഭവനം, കോൺവെന്റ്, ചാപ്പൽ എന്നിവയും സ്ഥിതിചെയ്യുന്നു. കടമ്പനാട് നസ്രേത്ത് കോൺവന്റിൽനിന്നും നാലു സിസ്റ്റേഴ്സ്, ഭിലായി മിഷനിൽ പ്രവർത്തിക്കുവാൻ എത്തിയതിനെത്തുടർന്ന് ആരംഭിച്ച സെന്റ് തോമസ് കോൺവന്റിൽ മറ്റു രണ്ടു സിസ്റ്റേഴ്സുംകൂടി ചേർന്നിട്ടുണ്ട്. അടുത്ത കോളനിയിൽ പ്രവർത്തിക്കുന്ന ബസ്സേലിയോസ് സ്കൂൾ ഇവരുടെ ചുമതലയിലാണ്. ബാലവാടികൾ, ബാലഭവൻ. ടെയിലറിംഗ് സ്കൂൾ എന്നിവിടങ്ങളിലും അവർ സേവനമനുഷ്ഠിക്കുന്നു.

ബാഹ്യകേരള ഭദ്രാസനങ്ങൾക്കായി രണ്ട് വർഷംമുമ്പ് ഭിലായിൽ ആരംഭിയ്ക്കുകയും താമസിയാതെ നാഗപ്പൂരിലേക്ക് മാറ്റപ്പെടുന്നതുമായ രണ്ടാമത്തെ ഓർത്തഡോക്സ് തിയോളജിക്കൽ സിമ്മനാരി സഭയുടെ ഉത്തരഭാരത മിഷൻപ്രവർത്തനങ്ങൾക്ക് ഒരു മുതൽ കൂട്ടായിരിക്കുമെന്നതിന് തെല്ലും സംശയമില്ല.

ഇരുപത്തിയഞ്ച് വർഷം മുമ്പ് ആരംഭിച്ച



ബാലഭവനിൽ വളർന്ന അനാഥകുട്ടികൾ പ്രായ പൂർത്തിയാകുന്നതോടെ, അവരെ പുനരധിവസി പ്പിക്കേണ്ടുന്ന ഭാരിച്ച ചുമതലകൂടി ഏറ്റെടുക്കേ ണ്ടസ്ഥിതിയിലാണ്. ഇവരിൽ ഒരു പെൺകുട്ടി യെ ഹൈന്ദവരിൽനിന്നും മതപരിവർത്തനം ചെ യ്ത് ക്രിസ്ത്യാനിയായ ഒരു യുവാവിനെക്കൊണ്ട് മിഷന്റെ ചുമതലയിൽത്തന്നെ വിവാഹം കഴിപ്പി ക്കുകയും അവർക്ക് ഒരു വീടും തൊഴിലും ഉണ്ടാ ക്കിക്കൊടുക്കുകയും ചെയ്തു. താമസംവിനാ ര ണ്ടു പെൺകുട്ടികൾക്കുകൂടി വിവാഹവും ജീവിത മാർഗ്ഗവും കണ്ടെത്തണം. അതുപോലെ പ്രായമായ മൂന്ന് ആൺകുട്ടികൾക്കുകൂടി തൊഴിൽ മാർഗ്ഗമു ണ്ടാക്കുകയും വിവാഹത്തെത്തുടർന്ന് അവരെ പുനരധിവസിപ്പിക്കേണ്ട ബാധ്യതയാണുള്ളത്.

### ഭോപ്പാൽ ഓർത്തഡോക്സ് സെന്റർ

മധ്യപ്രദേശ് സംസ്ഥാനത്തിന്റെ തലസ്ഥാന നഗരിയായ ഭോപ്പാൽ സിറ്റിയിൽ മിഷന്റെ പ്രവർ ത്തനങ്ങൾ കേന്ദ്രീകരിയ്ക്കുവാൻ ഉദ്ദേശിച്ചു കൊണ്ട് സിറ്റിയുടെ വികസിച്ചുകൊണ്ടിരിക്കുന്ന ഭാഗത്ത് 8 ഏക്കർ സ്ഥലം വാങ്ങിയിട്ടുണ്ട്. കൽ ക്കട്ടാഭദ്രാസനത്തിലെ പ്രധാനപ്പെട്ട ഇടവകകളിൽ ഒന്നായ ഭോപ്പാൽ സെന്റ് തോമസ് ഓർത്തഡോ ക്സ് കത്തീഡ്രലിന്റെ പാഴ്സനേജിൽ ആരംഭിച്ച മിഷൻ സ്കൂളിൽ ഇപ്പോൾ നാലു ക്ലാസ്സുകൾ ആയിട്ടുണ്ട്. പുതിയ സ്ഥലം തൽക്കാലം കൃഷി ക്കായി ഉപയോഗിക്കുന്നെങ്കിലും ആ ഭാഗത്തേക്ക് റോഡ് വികസിക്കുന്നതിനനുസരിച്ച് സ്കൂളും, വികലാംഗരായ കുട്ടികൾക്കുള്ള ഒരു കേന്ദ്രം, (വയോജന) വൃദ്ധഭവനം എന്നിങ്ങനെ ചില സ്ഥാപനങ്ങളും തുടങ്ങണമെന്ന് ഉദ്ദേശിക്കുന്നു.

### ജബൽപൂർ സെന്റർ

മലങ്കരസഭയിലെ ഏറ്റവും വലിയ ദേവാ ലയമാണ് ജബൽപൂർ സെന്റ് ജോർജ് ഓർത്ത ഡോക്സ് ചർച്ച്. കന്റോൺമെന്റ് ഏറിയായിൽ ബ്രിട്ടീഷ് പട്ടാളത്തിന്റെ ഉപയോഗത്തിനായി 1914-ൽ ഇംഗ്ലീഷുകാർ പണിയിച്ച ഈ ദേവാലയം രണ്ടായിരം പട്ടാളക്കാർക്ക് ഇരുന്ന് ഒരേ സമയം ആരാധനയിൽ സംബന്ധിയ്ക്കുവാൻ സാധിക്ക ത്തക്കവിധം വലിപ്പമുള്ളതാണ്. ഭാരതത്തിന്റെ സ്വാതന്ത്ര്യലബ്ധിയോടെ ഉപയോഗിക്കാതെ കിടന്നി രുന്ന ഈ ദേവാലയം, 1952-ൽ വടക്കേ ഇൻഡ്യ യിലെ ആദ്യത്തെ വികാരിയായി അവിടേയ്ക്ക് നിയമിക്കപ്പെട്ട റവ. ഫാ. കെ. കെ. പുന്നൂസ് (അഭി. തേവോദോസ്യോസ് തിരുമേനി) ആംഗ്ലിക്ക ൻ ബിഷപ്പുമായി നടത്തിയ ആലോചനകളെത്തു ടർന്ന് നമുക്ക് ലഭിച്ചിട്ടുള്ളതാണ്. ആറ് ഏക്കർ വരുന്ന ഈ സ്ഥലവും ദേവാലയവും അനേക കോടി രൂപ വിലമതിയ്ക്കുന്നതാണ്. ഭദ്രാസനത്തി ന്റെ ചുമതലയിൽ ഒരു ഇംഗ്ലീഷ് മീഡിയം ഹയർസെക്കണ്ടറി സ്കൂൾ, ഹിന്ദി മീഡിയം ഹയർ സെക്കണ്ടറി സ്കൂൾ ഇവ പ്രവർത്തിക്കു ന്നതിനും പുറമെ ജബൽപൂരിലെ ഹത്തിത്താലിൽ പ്രശസ്തമായി നടക്കുന്ന ഒരു ഇംഗ്ലീഷ് മീഡിയം ഹയർസെക്കണ്ടറി സ്കൂളും ഉണ്ട്.

### മദ്ധ്യപ്രദേശിലെ മറ്റിടവകകളും പ്രവർത്തനങ്ങളും

മദ്ധ്യപ്രദേശ് സംസ്ഥാനമൊട്ടാകെ ഇരുപ തോളം പള്ളികളും അത്രയുംതന്നെ സ്ഥലങ്ങ ളിൽ കോൺഗ്രിഗേഷനുകളും പ്രവർത്തിക്കു ന്നുണ്ട്. മുകളിൽ പ്രസ്താവിച്ചിട്ടുള്ള മുഖ്യകേന്ദ്ര ങ്ങൾ കൂടാതെ ഇൻഡോർ, പിതംപൂർ, കോർ ബ, ദേവാസ്, റെയ്പൂർ തുടങ്ങിയ സ്ഥലങ്ങളി ലെ ഇടവകകൾ കേന്ദ്രമാക്കി സ്കൂളുകളും മറ്റു പ്രവർത്തനങ്ങളും നടക്കുന്നു. ആദിവാസികൾ ഭൂരിപക്ഷംവരുന്ന ജഗദൽപൂർ, ബഗ്ഡോണാ എന്നിവിടങ്ങളിൽ മിഷൻ പ്രവർത്തനം കാര്യക്ഷമ മായി നടത്തുന്നതിനുള്ള പദ്ധതികളുണ്ട്.

### കൽക്കത്താ ഓർത്തഡോക്സ് സെന്റർ

ബാഹ്യകേരള ഭദ്രാസനം വിഭജിച്ച്, ഇന്ത്യ യിലെ നാല് മെട്രോസിറ്റികൾ കേന്ദ്രമാക്കി പുതിയ ഭദ്രാസനങ്ങൾ രൂപംകൊണ്ടതോടെ നിലവിൽവന്ന കൽക്കത്താ ഭദ്രാസനത്തിന്റെ ആസ്ഥാനം അവി ടെത്തന്നെ ഉണ്ടാക്കുവാൻ പ്രായോഗിക വൈഷമ്യ ങ്ങൾ അനുഭവപ്പെട്ടതിനെ തുടർന്നാണ് ഭിലായി ലേക്ക് ഭദ്രാസനകേന്ദ്രം മാറ്റുകയുണ്ടായത്. കൽ ക്കട്ടയിൽ ഒരു പള്ളിയും പള്ളിവകയായി ഒരു ചാരിറ്റബിൾ ഡിസ്പെൻസറിയും നടക്കുന്നതൊ ഴിച്ചാൽ മറ്റു സ്ഥാപനങ്ങൾ ഒന്നുംതന്നെ ഉണ്ടാ ക്കുവാൻ സാധിക്കാതിരുന്ന കുറവ് പരിഹരിക്കാ നായി പുതിയ ആവേശവുമായി ഇടവകക്കാർ സജീവമായി രംഗത്തിറങ്ങിയതോടെ കൽക്കട്ടയും മിഷൻ പ്രവർത്തനങ്ങളുടെ പുതിയ മാനം തേടുക യാണ്. വലിയ വികസനപ്രവർത്തനങ്ങൾ നടന്നു കൊണ്ടിരിക്കുന്ന സിറ്റിയുടെ പ്രാന്തപ്രദേശത്ത് അടുത്തകാലത്ത് ആറ് ഏക്കർ സ്ഥലം വാങ്ങു വാൻ കഴിഞ്ഞിട്ടുണ്ട്. ഇതിൽ മൂന്നേക്കർ സ്ഥലം ഇടവകാംഗങ്ങൾക്ക് ഭവനനിർമ്മാണത്തിന് തിരി ച്ചുകൊടുത്തുകൊണ്ട് ബാക്കിസ്ഥലത്ത്, ഭദ്രാസന ത്തിന്റെ പേരിൽ വിവിധ സ്ഥാപനങ്ങൾക്കായി ഉപയോഗിക്കണമെന്നുള്ള ഉദ്ദേശത്തോടെ ഒരു ഓർത്തഡോക്സ് സെന്റർ തുടങ്ങുവാൻ രൂപരേഖ



തയ്യാറാക്കിയിട്ടുണ്ട്. പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയുടെ സന്ദർശനാവസരത്തിൽ ഒരു സ്കൂളിന് ശിലാസ്ഥാപനം നടത്തുകയുണ്ടായി.

കൽക്കത്തയിൽനിന്നും അറുപത് കിലോമീറ്റർ ദൂരെയായി അനേകവർഷങ്ങളായി അർമ്മീനിയൻ സഭയുടെ അധീനതയിലുള്ള വളരെ വിസ്തൃതമായ സ്ഥലവും ചാപ്പൽ ഉൾപ്പടെ കെട്ടിടങ്ങളും നമ്മുടെ മിഷൻ പ്രവർത്തനങ്ങൾക്കായി വിട്ടുതരുന്നതിന്, ആ സഭാധികൃതരുമായി നടത്തിയ ആലോചനകൾ വിജയിച്ചതോടെ അനതിവിദൂരഭാവിയിൽ അവിടെ ഒരു മിഷൻ കേന്ദ്രമായി വികസിപ്പിയ്ക്കുന്നതിന് നടപടികൾ സ്വീകരിച്ചിട്ടുണ്ട്.

ബൊക്കാറോ

ബീഹാർ സംസ്ഥാനത്തെ സ്റ്റീൽ സിറ്റിയായ ബൊക്കാറോയിൽ 25 വർഷം മുൻപ് സ്ഥാപിതമായ ഇടവകയിൽ സ്ഥിരമായി ആരാധന നടക്കുന്നുണ്ട്. ഒരു നേഴ്സറി സ്കൂളും, മൂന്നുനിലയിൽ 50-ഓളം ക്ലാസ്സ് മുറികൾ ഉള്ളതും വളരെ പ്രശസ്തമാംവിധം പ്രവർത്തിക്കുന്നതുമായ ഒരു ഹയർസെക്കണ്ടറിസ്കൂളും അവിടെയുണ്ട്. ഇൻഡ്യയിലെയെന്നല്ല, ലോകത്തിലെ ഏറ്റവും അവികസിത പ്രദേശങ്ങളിൽ ഒന്നായ ബീഹാറിലെ കലഹണ്ടിയിൽ സഭാവകയായി ആരംഭിക്കുന്ന, കാലം ചെയ്ത മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ പേരിലുള്ള ആശുപത്രിയും ബാലഭവനവും ഈ പ്രദേശങ്ങളിൽ മിഷൻ പ്രവർത്തനങ്ങൾക്ക് ഒരു പുതിയ കാൽവയ്പാവും.

**മറ്റു സംസ്ഥാനങ്ങളിൽ:** മദ്ധ്യപ്രദേശ്, പശ്ചിമബംഗാൾ, ബീഹാർ എന്നീ സംസ്ഥാനങ്ങൾക്ക് പുറമെ ഒറീസ്സാ, ആസ്സാം. നാഗാലാൻഡ്, മേഘാലയ, അരുണാചൽപ്രദേശ് എന്നീ സംസ്ഥാനങ്ങളും മഹാരാഷ്ട്ര സ്റ്റേറ്റിലെ ചില ഭാഗങ്ങളും കൽക്കട്ടാ ഭദ്രാസനത്തിൽ ഉൾപ്പെടുന്നു. നമ്മുടെ സഭാംഗങ്ങൾ കൂടുതലുള്ള പല സ്ഥലങ്ങളിലും ഇടവകകളും, കോൺഗ്രിഗേഷനുകളും രൂപീകരിയ്ക്കുകയും മിഷന്റെ കീഴിൽ സ്കൂളുകൾ ആരംഭിയ്ക്കുകയും ചെയ്തിട്ടുണ്ട്.

നാഗാലാൻഡിലെ കൊഹീമയിലും ബീമാപ്പൂരിലും കൽക്കട്ടാ ഭദ്രാസന രൂപീകരണത്തെത്തുടർന്ന് ഇടവകകൾ സ്ഥാപിക്കപ്പെട്ടു. ബീമാപ്പൂരിൽ മിഷന്റെ ചുമതലയിൽ തുടങ്ങിയ സ്കൂൾ ഇപ്പോൾ ഹൈസ്ക്കൂൾ നിലവാരത്തിലെത്തിയിട്ടുണ്ട്. സ്റ്റീൽപ്ലാന്റ് സ്ഥിതി ചെയ്യുന്ന ഒറീസ്സായിലെ റൂർക്കല സീനിയർ സെക്കണ്ടറി സ്കൂൾ പ്രശസ്തമായ നിലയിൽ പ്രവർത്തിച്ചുവരുന്നു. വിദ്യാഭ്യാസരംഗത്ത് മിഷന്റെ ചുമതലയിൽ വടക്കേ ഇൻഡ്യയിൽ നിരവധി സ്ഥലങ്ങളിലായി ഒരു ശൃംഖലപോലെ പ്രവർത്തിക്കുന്ന സ്കൂളുകൾ, മലങ്കരയിലെ മറ്റേതു ഭദ്രാസനത്തേയും അതിശയിപ്പിയ്ക്കുന്ന നിലയിലേക്ക് വളർന്നിരിയ്ക്കുകയാണ്.

**രജതജൂബിലി:** മിഷന്റെ രജതജൂബിലി വർഷത്തിൽ കഴിഞ്ഞകാലപ്രവർത്തനങ്ങളിലേക്ക് തിരിഞ്ഞുനോക്കുമ്പോൾ അഭിമാനാർഹമായ നേട്ടങ്ങൾ കൈവരിക്കുവാൻ സാധിച്ചുവെന്നത് ഒരു വസ്തുതയാണ്. ഒരു വിദേശ സഹായവും കൂടാതെ നാട്ടിലുള്ളവരും വിദേശങ്ങളിൽ ജോലിചെയ്യുന്നവരുമായ സഭാംഗങ്ങളുടെ നിർലോപമായ സംഭാവനകൾകൊണ്ടും സഹായങ്ങൾ കൊണ്ടും മാത്രമാണ് ഇവയൊക്കെയും നേടുവാൻ കഴിഞ്ഞതെന്നു മനസ്സിലാക്കുമ്പോഴാണ് അതിന്റെ മേന്മയും, വൈപുല്യവും വെളിവാകുന്നത്. എന്നാൽ മിഷന്റെ പ്രവർത്തനങ്ങളെപ്പറ്റിയോ, കൈവരിച്ചിട്ടുള്ള നേട്ടങ്ങളെപ്പറ്റിയോ നമ്മുടെ സഭാംഗങ്ങളെ അറിയിക്കുന്നതിൽ വേണ്ടത്ര വിജയിച്ചിട്ടില്ലായെന്നത് ചൂണ്ടിക്കാണിക്കേണ്ടിയിരിക്കുന്നു. വലിയ ആഘോഷങ്ങൾ നടത്തുന്നതിനല്ല, പ്രത്യുത സഭാംഗങ്ങളിൽ മിഷനെപ്പറ്റി ഒരു അവബോധം ഉണ്ടാക്കുന്നതിന് സാധിക്കുമെങ്കിൽ ഇതിന്റെ പിന്നിൽ പ്രവർത്തിയ്ക്കുന്നവർ കൃതാർത്ഥരായിരിക്കും.

സാങ്കേതികരംഗത്തും, ടെക്നോളജിയിലും ഒരു കുതിച്ചുചാട്ടംതന്നെ സംഭവിച്ചുകൊണ്ടിരിയ്ക്കുന്ന ഈ കാലഘട്ടത്തിൽ, വടക്കേ ഇൻഡ്യയിൽ ഓർത്തഡോക്സ് സഭയുടേതായി സാങ്കേതിക വിദ്യാഭ്യാസസ്ഥാപനങ്ങളും തൊഴിൽപരിശീലനം കൊടുക്കുന്നതിനുതകുന്ന ഇൻഡസ്ട്രിയൽ ട്രെയിനിംഗ് സെന്ററുകളും ഉണ്ടാക്കുന്നതിന് മുൻഗണന നൽകുന്നതിനാണുദ്ദേശ്യം. മദ്ധ്യപ്രദേശ് സംസ്ഥാനത്തെ ഒരു ജില്ലയും, വിസ്തൃതിയിൽ കേരളത്തേക്കാൾ വലുതുമായ ബസ്തർ ഡിസ്ട്രിക്ടിന്റെ തലസ്ഥാനമായ ജഗദൽപൂർ കേന്ദ്രമാക്കി ഒരു പുതിയ മിഷൻ കേന്ദ്രം ഉണ്ടാക്കുന്നതിനാണ് മറ്റൊരു ശ്രമം. മറ്റൊരു ആദിവാസി കേന്ദ്രമായ ബഗ്ഡോണാ സെന്ററിന്റെ വികസനത്തിനും പ്രത്യേകം പദ്ധതി തയ്യാറാക്കിയിട്ടുണ്ട്. കൂടാതെ വിവിധ മിഷൻ സെന്ററുകളിലായി വീടില്ലാത്തവർക്ക് രജതജൂബിലി സ്മാരകമായി 25 വീടുകൾ നിർമ്മിച്ച് നൽകുന്നതിനും ഉദ്ദേശിക്കുന്നു.





# ദർശന വിസ്മയം

* കഴിഞ്ഞ ഒക്ടോബർ 23, 24, 25 തീയതികളിൽ ശാസ്താംകോട്ട തടാകതീരത്തെ ഹോറേബ് ആശ്രമത്തിൽവച്ചു നടന്ന പ. സുന്നഹദോസ് സമ്മേളനത്തിൽ പങ്കെടുത്ത ഡോ. യാക്കൂബ് മാർ ഐറേനിയസ് തിരുമേനി തടാകതീരത്തുവച്ച് തടാകത്തെപ്പറ്റി രചിച്ച ഒരു ആസ്വാദനം.

1. ആഴത്തിനാഴത്തി, ലീയഗാധത്തിൽ
സർവ്വം സ്വച്ഛന്ദം, അതിശീതളം, കായൽ-
പരപ്പിലെ കുഞ്ഞോളങ്ങളറിഞ്ഞോ, താഴെ
അങ്ങുതാഴെ, എല്ലാം ഘനീഭവിപ്പിക്കും കൊടും-
തണുപ്പ്, എങ്കിലുമകവും പുറവും ശാന്തം,
ശാന്തഗംഭീരം, സ്ഥിതപ്രജ്ഞനാം പുമാൻ
തൻ ഹൃത്തടം പോലെ ഇതുനുള്ളവും.

2. സൂര്യോദയത്തിനും മുമ്പെത്തും കുരുന്നു
നിമിഷങ്ങളിൽ, നിമ്നോന്നതലേശമില്ലാത്ത
കായലും തീരവും, നുനുത്ത കാറ്റേറ്റു
ണർന്നുവരും പ്രകൃതിയുമതിസുന്ദരം!
ഇവിടെയെല്ലാം ശാന്തം, കാല-സമയങ്ങളിവിടെ
വഴിമാറുന്നുവോ? സൃഷ്ടിതന്നാദിരൂപത്തിൽ
വിരിഞ്ഞിടുമഴകിതിവിടെ അഷ്ടസൗഭഗമല്ലോ

3. ഇളംകാറ്റിന്നതിലോലമാം തലോടലും,
കർമ്മസാക്ഷി-
മാറി മാറി വാരിപ്പൂശും നിറക്കൂട്ടും
ജലത്തിനേകുന്നു-
ജീവൻ, രമ്യമാണിപ്പരപ്പിൽ മദ്ധ്യാഹ്ന-
കിരണങ്ങളിൽ
മിന്നി, മറഞ്ഞു, തെളിഞ്ഞിടും നക്ഷത്രജാലം!
മറ്റൊരു മായാപ്രപഞ്ചമാമീ നിശ്ചലദൃശ്യത്തിൻ
സ്നിഗ്ധശാന്തതയെൻ പ്രാണനിൽ, തുടരെ
സംക്രമിക്കുന്നു, ഞാനതിൽ വിലയമായ്,
വിലയമായ്

4. നവദളങ്ങളിൽ വിടരുമീ ശുദ്ധതെളിനീർ
നിധി, യീസഞ്ചാരിയോടോതുന്നതെന്താം?
നിങ്ങൾ വന്നുപോം, എന്നെ നെഞ്ചിലേറ്റി, ഞാ-
നിവിടെ സ്ഥിതമായ് മേവും ക്ഷോണിതന്നന്ത്യത്തോളം
നിത്യമായതിനെ തൊട്ടറിയുമീശാന്തിയിൽ
ജീവിത കടംകഥയെ കരളിലൊതുക്കി മനനം-
ചെയ്യാനെത്തുവിനിവിടെ വല്ലപ്പോഴും!

5. ഇവിടെയെൻ നവകരങ്ങളാൽ ആശ്ലേഷിക്കുന്നു
ഞാൻ നിങ്ങളെ, എങ്കിലും ഞാനല്ല-
എൻ വിധാതാവാം സാർവ്വഭൗമൻ തന്നെ!
നില്ക്കൂ! കാതോർത്താൽ കേൾക്കാമവന്റെ
സ്വരവുമിവിടെ
വിസ്മയത്താലിളകി, പിന്നെ നിശ്ചലമാകും
ചേതനയുണർത്തി, കാണ്മിൻ, ഈശൻ തൻ
പൊൻമുഖമീ അനന്യമാം ദൃശ്യവശ്യതയിൽ!

6. മായുന്നില്ലീ കാഴ്ചയെന്നകതാരിൽ നി-
ന്നാനന്ദാതിരേകത്താൽ നിറയുന്നു
മിഴികൾ, കുഞ്ഞിളം കൈകൾ നീട്ടിയെത്തുന്നു
തിരകൾ, നിരനിരയായ്, മനോജ്ഞമാമീഭൂ-
വെനിക്കുസ്വന്തം, അതിൽ അജ്ഞാതമായൊരു
ബാന്ധവം പ്രാണനിൽ പ്രതിധ്വനിക്കുന്നു
മന്ത്രം - "ഈ പ്രപഞ്ചമെത്ര സുന്ദരം!"

7. പ്രഥമദർശനാനുരാഗമായെൻ ഹൃദയത്തിൽ
ശാസ്താംകോട്ട തടാകമെന്ന ജലവിസ്മയം
നിറഞ്ഞു, വീർപ്പുമുട്ടി, കവിഞ്ഞൊഴുകിയതാ-
മീ ഹൃസ്വമാമാസ്വാദന വീചികൾ
സുന്ദര ദൃശ്യമേ, നമോവാകം!






# ക്രിസ്തുമസ് ആഘോഷം ഒരു വിലയിരുത്തൽ





എം. ഡി. വർഗീസ് കോന്നിയൂർ,
ഓർത്തഡോക്സ് സെമിനാരി, കോട്ടയം

**ആമുഖം:** മനുഷ്യരക്ഷയുടെ മനോജ്ഞമായ സന്ദേശവുമായി ഒരു ക്രിസ്തുമസ് കൂടി സമാഗതമായി. ദൈവശാസ്ത്രവിചിന്തനത്തിൽ കർത്താവിന്റെ മനുഷ്യാവതാരം (incarnation of Logos) വേരുറച്ചതുമുതൽ ക്രിസ്തുമസ് സഭയുടെ ആരാധനാവർഷത്തിൽ സ്ഥാനം നേടി. നൂറ്റാണ്ടുകളിലൂടെ രൂപപ്പെട്ടുവന്ന നിരവധി ആചാരാനുഷ്ഠാനങ്ങളും, ആഘോഷങ്ങളും ദേവാലയത്തിൽ മാത്രമല്ല സമൂഹത്തിലും കുടുംബങ്ങളിലും സ്ഥാനം പിടിച്ചിട്ടുണ്ട്. എന്നാൽ ഇവ താഴ്മയുടേയും സമാധാനത്തിന്റെയും സന്ദേശത്തെ വിസ്മരിച്ചുകൊണ്ട് ബാഹ്യപ്രകടനങ്ങളായി മാത്രം പരിണമിക്കുന്നോയെന്നു വിചിന്തനം ചെയ്യേണ്ടതാണ്.

**ക്രിസ്തുമസ് ആഘോഷം :** ഓരോ മതത്തിനും വ്യത്യസ്തമായ ഉത്സവങ്ങളും ആഘോഷങ്ങളുമുണ്ട്. ചരിത്രസംഭവങ്ങളോ, ചില ഐതിഹ്യങ്ങളോ ഉൾക്കൊണ്ടിരിക്കുന്ന ഇവയ്ക്കു പിന്നിൽ മനുഷ്യനന്മയ്ക്കുതകുന്ന ഒരു സന്ദേശം കാണും. എന്നാൽ ഈ സന്ദേശത്തെ കാറ്റിൽ പറത്തിക്കൊണ്ട് കലാപ്രകടനങ്ങളുടെയും വെടിക്കെട്ടുകളുടേയും 'ചെലവുചെയ്യലുകളുടേയും' പന്തിഭോജനത്തിന്റെയും ദിനമായി 'അടിപൊളിയായി' ആഘോഷിക്കുന്ന ചിത്രം നമുക്ക് ചുറ്റും ദർശിക്കാം. ഇവയിലൊന്നായി ക്രിസ്തുമസ് ആഘോഷം തരംതാണുപൊയ്ക്കൊണ്ടിരിക്കുകയല്ലേ. ചില ബാഹ്യആചാരങ്ങൾ ആദ്ധ്യാത്മീകചിന്തയെ ഉത്തേജിപ്പിക്കുമെങ്കിലും പൊള്ളയായ ആഘോഷങ്ങൾ മറ്റുള്ളവരുടെ മുമ്പിൽ ക്രിസ്തുവിനെ വികലമായി ചിത്രീകരിക്കാനേ ഉതകുന്നുള്ളു.

അന്ധകാരത്തെ നീക്കുവാൻ ഉദയം ചെയ്ത ഉജ്ജ്വലതാരകമായ യേശുവിന്റെ ജനനത്തെ വിളിച്ചറിയിക്കുന്ന നക്ഷത്രങ്ങൾ ഇന്ന് ആദ്യം ഉയരുന്നത് മദ്യഷാപ്പുകളിലും ബാറുകളിലുമാണ്. ദൈവസ്നേഹത്തേയും, സന്തോഷത്തേയും വിനിമയം ചെയ്യാനുതകുന്ന ക്രിസ്തുമസ് കാർഡുകൾ ഇന്ന് മറ്റു പല സന്ദേശങ്ങളും കൈമാറാനുള്ള മാധ്യമമാക്കി മാറ്റുന്നത് വിരോധാഭാസം തന്നെ. ഉണ്ണിയേശുവിന്റെ ചിത്രങ്ങൾപോലും ഇന്ന് പലർക്കും അരോചകമാണ്.

**ക്രിസ്തുമസ് ആരാധന :** ദൈവപുത്രൻ മനുഷ്യപുത്രനായിത്തീർന്ന മഹത്തായ സംഭവത്തെ അനുസ്മരിപ്പിക്കുന്ന ചിന്തകളും പ്രതീകങ്ങളുമാണ് പിതാക്കന്മാർ ക്രിസ്തുമസ്ദിനത്തിലെ ആരാധനയിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്. മാലാഖമാരോടും ഇടയന്മാരോടും ഒരുമിച്ച് ദൈവത്തെ സ്തുതിക്കുന്ന അനുഭവം എത്രയോ ഉദാത്തമാണ്. സന്ധ്യ മുതലുള്ള ആരാധനയിലെ പാട്ടുകളും, പ്രുമിയോൻ-സെദറാകളും ഈ അനുഭവത്തെ ഉദ്ദീപിപ്പിക്കുന്നു. എന്നാൽ ഇന്ന് ഈ ദിനത്തിൽ ദേവാലയത്തിൽ വരുന്നവരുടെ സംഖ്യ നന്നേ കുറവാണ്. നല്ല അംശം തെരഞ്ഞെടുത്ത മറിയാമിനെ കർത്താവ് പ്രശംസിച്ചെങ്കിൽ, ഉപഭോക്തൃ സംസ്ക്കാരത്തിൽ (Consumer Society) ഭക്ഷണകാര്യത്തിൽ ശ്രദ്ധ കേന്ദ്രീകരിച്ച മാർത്തയാണ് പ്രശംസ പിടിച്ചു പറ്റുന്നത്.

**ക്രിസ്തുമസ് ഭക്ഷണം:** മത്സ്യ മാംസാദിഭക്ഷണങ്ങൾ ക്രിസ്തുമസ്സിന്റെ പ്രത്യേകതയാണ്. നോമ്പു നോക്കിയില്ലെങ്കിലും നോമ്പുവീടലിന്റെ പേരിൽ തീൻമേശയിൽ നിരക്കുന്ന വിഭവങ്ങൾ ഒട്ടനവധിയാണ്. പഴയകാലങ്ങളിൽ കുടുംബമായി ഒന്നിച്ചിരുന്നു ഭക്ഷിക്കുന്നതിന് വലിയൊരു അർത്ഥവും ആനന്ദവുമുണ്ടായിരുന്നു. യഹൂദന്മാരുടെ പെരുനാൾ ഭക്ഷണത്തെ ഇത് അനുസ്മരിപ്പിച്ചിരുന്നു. എന്നാൽ ഇന്ന് ഈ ദൗത്യം ഭവനങ്ങളിൽനിന്നു റസ്റ്റോറന്റുകളും പഞ്ചനക്ഷത്ര ഹോട്ടലുകളും ഏറ്റെടുത്തിരിക്കുകയാണ്. പട്ടണങ്ങളിൽ തുടങ്ങിയ ഈ രോഗം ഇന്നു ഗ്രാമങ്ങളിലേക്കും പകർന്നുപിടിച്ചുകൊണ്ടിരിക്കുന്നു. മാത്രമല്ല ഇന്നു 'ചെലവുചെയ്യലുകളുടേയും' 'കമ്പനികൂടലിന്റെയും' കാലമാണല്ലോ. ക്രിസ്തുമസിന്റെ തലേന്ന് മിക്ക ലിക്വർഷോപ്പുകളുടേയും മുന്നിൽ മഴയും വെയിലും സഹിച്ചുള്ള നീണ്ട ക്യൂ ഈ യഥാർത്ഥ്യം അനാവൃതമാക്കുന്നു.

**ക്രിസ്തുമസ് കരോൾ:** യേശുവിന്റെ ജനനത്തെ വിളിച്ചറിയിച്ചുകൊണ്ടുള്ള പാട്ടുകളും പാടി രാത്രിയിൽ വീടുകൾ സന്ദർശിക്കുന്ന പതിവ് അർത്ഥസംപുഷ്ടമാണ്. ഇടവകയിൽ വികാരിമാരുടെ ആശീർവാദത്തോടെ മുതിർന്ന കുറച്ചുപേരുടെയെങ്കിലും നേതൃത്വത്തിൽ യുവജനങ്ങൾ ഉൾക്കൊള്ളുന്ന ഒരു സംഘം ദീർഘനാളത്തെ ഗാന



ബാലപംക്തി

# യേശുനാഥന്റെ പൂന്തോട്ടം

കുഞ്ഞിച്ചായൻ

കുഞ്ഞനുജന്മാരേ...കുഞ്ഞനുജത്തിമാരേ,

യേശുനാഥന്റെ പൂന്തോട്ടത്തിൽ നാം ഒന്നിച്ചുകൂടിയിട്ട് വളരെനാളുകളായി. ഇല്ലേ? ഇനിയും കൂടെക്കൂടെ നമുക്ക് ഒത്തുചേരാം. പാട്ടുപാടാം. കൂട്ടുകൂടാം. കഥ പറയാം.

ക്രിസ്മസ്! ഹായ്! എത്ര സുന്ദരമായ വാക്ക് അല്ലേ?

ക്രിസ്മസ് ശിശുക്കളുടെ ഉത്സവനാളാണെന്ന് പണ്ടൊരിക്കൽ കുഞ്ഞിച്ചായൻ പറഞ്ഞത് ഓർമ്മിക്കുന്നുണ്ടോ? ചിലരെങ്കിലും ഓർമ്മിക്കുന്നുണ്ടാവും. സത്യത്തിൽ ക്രിസ്തുമസ് സ്നേഹത്തിന്റെ ദിവ്യോത്സവമാണ്. ലോകചരിത്രത്തിലെ ഏറ്റം വലിയ സ്നേഹോത്സവമാണ് ക്രിസ്തുമസ്.

യേശുനാഥൻ ജനിച്ചദിവസം ആകാശത്തിൽ നക്ഷത്രങ്ങൾ മാലാഖമാർക്കൊപ്പം നൃത്തമാടിയെന്ന് ഒരു കഥയുണ്ട്? കുഞ്ഞിച്ചായൻ വല്ലിച്ചായൻ ആയി മാറിയിട്ടും ആ കഥ മനസ്സിന് ആനന്ദമേകുന്നു.

ആകാശവിരിവിൽ തിളങ്ങിനില്ക്കുന്ന ആയിരമായിരം നക്ഷത്രങ്ങളെ കാണുമ്പോൾ ആ പഴയകഥ ഓർമ്മയിൽ ഓടിയെത്തും; പ്രത്യേകിച്ചും ക്രിസ്മസ് രാത്രിയിൽ.

ക്രിസ്മസ് നക്ഷത്രങ്ങളുടെ രാത്രിയാണ്. പുണ്യവാന്മാരും പുണ്യവതികളും നക്ഷത്രങ്ങളെപ്പോലെയാണ്. അല്ല, അവർ നക്ഷത്രങ്ങൾ തന്നെയാണ്. സ്നേഹത്തിന്റെ പ്രകാശം ചൊരിയുന്ന പുണ്യനക്ഷത്രങ്ങൾ മരിച്ചുപോയാലും അവരുടെ പ്രകാശം കെട്ടുപോകയില്ല. കൽക്കട്ടയിലെ അമ്മ ദിവംഗതയായിട്ടും മനുഷ്യ ഹൃദയങ്ങളിൽ അവർ പുണ്യനക്ഷത്രമായി ജ്വലിച്ചു നിൽക്കുന്നു. സൗരഭ്യവാഹിയായ ഒരു പൂങ്കാറ്റുപോലെയായിരുന്നു ആ മദർ തെരേസയുടെ ജീവിതം. തനിക്കുള്ളതെല്ലാം ക്രിസ്തുനാഥനുവേണ്ടി ആ അമ്മ സമർപ്പിച്ചു. കഴിഞ്ഞ ക്രിസ്മ

---

പരിശീലനത്തിനുശേഷമാണ് കരോൾ ഇറങ്ങിയിരുന്നത്. അവരെ പ്രതീക്ഷിച്ച് ഭവനങ്ങൾ അലംകൃതമാക്കി വിശ്വാസികൾ കാത്തിരിക്കുമായിരുന്നു. എന്നാൽ ഇന്ന് ഇതിന്റെ അർത്ഥംമാറിയോയെന്ന് സംശയിക്കുന്നു. ഇടവകകളിൽ നിന്ന് ചില ക്ലബ്ബുകളും, സംഘടനകളും ഇതിന്റെ നേതൃത്വം ഏറ്റെടുത്ത് പണപിരിവ് നടത്തി ധൂർത്തടിക്കുന്നത് നിത്യകാഴ്ചയായി മാറിയിരിക്കുന്നു. ഇതിന്റെ മറവിൽ നടക്കുന്ന അക്രമങ്ങളും, സാമൂഹ്യവിരുദ്ധപ്രവർത്തനങ്ങളും ഒട്ടനവധിയാണ്. ഇക്കൂട്ടരെ കാണുമ്പോൾ വീടിന്റെ വാതിലുകളടയുന്നു. എല്ലാം മനുഷ്യാവതാരം ചെയ്ത യേശുവിന്റെ പേരിൽ.

**സംയുക്ത ക്രിസ്തുമസ് ആഘോഷം :** ഇപ്പോൾ മിക്ക പ്രദേശങ്ങളിലും കണ്ടു വരുന്ന ഒന്നാണ് സംയുക്ത ക്രിസ്തുമസ് റാലിയും സമ്മേളനവും. കാലത്തിന്റെ കുത്തൊഴുക്കിൽ ശിഥിലമായ സഭാഗാത്രം ഐക്യത്തിന്റെ സുദിനമായ ക്രിസ്തുമസ്സിനെങ്കിലും ഒന്നായി കാണുവാനുള്ള വാഞ്ചയാണ് ഇതിന്റെ പിമ്പിൽ. എന്നാൽ പലയിടങ്ങളിലും ഇത് വൈരുദ്ധ്യത്തിന്റെ വേദനയായി മാറുന്നു. ചേരിതിരിഞ്ഞുള്ള പോരാട്ടവും സമ്മാനത്തിനുവേണ്ടിയുള്ള അതിരുകവിഞ്ഞ മത്സരവും ഇതിന്റെ ഉദ്ദേശ്യശുദ്ധിയെത്തന്നെ തകർക്കുന്നു. ചിലയിടങ്ങളിൽ ഈ ആഘോഷം അക്രമാസക്തമാകുന്നു. ഇവിടെ, "ഭൂമിയിൽ സമാധാനവും, മനുഷ്യമക്കളുടെയിടയിൽ സംപ്രീതിയും" എന്ന വാക്യം വായുവിലെവിടെയോ പാറിനടക്കുന്നു. സംയുക്ത ക്രിസ്തുമസ് ആഘോഷം യേശുക്രിസ്തുവിന്റെ സഭയുടെ ഐക്യതയെ മറ്റുള്ളവരുടെ മുമ്പിൽ വെളിപ്പെടുത്തുവാൻ കഴിയട്ടെ.

**ഉപസംഹാരം:** ക്രിസ്തുമസ് സ്നേഹത്തിന്റെയും ശുശ്രൂഷയുടേയും, വിനയത്തിന്റെയും ദിനമാണ്. അതിലൂടെ പ്രതിഫലിക്കുന്ന സമാധാനവും സത്യസന്ധതയുമാണ് യേശുവിന്റെ ജനനത്തിന്റെ മുഖമുദ്ര. ഈ സുദിനത്തെ നാം സ്മരിക്കുമ്പോൾ ഓരോ ആഘോഷങ്ങളും അനുഷ്ഠാനങ്ങളും യേശുക്രിസ്തുവിന്റെ എളിമയും (Huminity) സ്നേഹവും (Agape) ലോകത്തിനു കാട്ടിക്കൊടുക്കുവാൻ കഴിയട്ടെയെന്നാശംസിക്കുന്നു.





സിന് ആ അമ്മ ഈ ലോകത്തിലുണ്ടായിരുന്നു. ലോകം മുഴുവൻ അമ്മയുടെ വാക്കുകൾ കേൾക്കാൻ കാതോർത്ത് കാത്തിരുന്നു. ഈ ക്രിസ്മസിന് അമ്മയുടെ ഇമ്പമാർന്ന സ്വരം നാം കേൾക്കുന്നില്ല. അനാഥബാലന്മാരിൽ ഉണ്ണിയേശുവിനെ കണ്ടെത്തിയ ആ അമ്മയുടെ ജീവിതം മാതൃകാപൂർണ്ണം ആയ 'ക്രിസ്തീയജീവിതം' ആയിരുന്നു. ക്രിസ്തീയസ്നേഹം എന്തെന്ന് ലോകത്തെ പഠിപ്പിച്ച ആ അമ്മയെ നമുക്കു മാതൃകയാക്കാം.

ഇനി ഒരു കൊച്ചു കഥ പറയാം:-

ഏകാന്ത നക്ഷത്രത്തിന്റെയും, നിശാപുഷ്പത്തിന്റെയും കഥ.

"നിശാപുഷ്പം എന്നു പറഞ്ഞാൽ എന്താണു കുഞ്ഞിച്ചായാ?" ചിലപ്പോൾ ഒരു കുഞ്ഞനുജനോ കുഞ്ഞനുജത്തിയോ ചോദിച്ചേക്കാം. രാത്രിയിൽ വിടരുന്ന പൂവാണ് നിശാപുഷ്പം എന്ന് കുഞ്ഞിച്ചായൻ മറുപടി പറയും.

ഒരിക്കൽ ഒരു നിശാപുഷ്പം പ്രകാശത്തിനു വേണ്ടി പ്രാർത്ഥിച്ചുകൊണ്ടിരുന്നു. ലോകമെങ്ങും ഇരുൾ നിറഞ്ഞപ്പോഴാണ് അവളുടെ ഇതളുകൾ വിടർന്നത്. സാധുവായ ആ നിശാപുഷ്പത്തിന്റെ മനസ്സ് മനസ്സിലാക്കുവാൻ ഇളംകാറ്റിനു കഴിഞ്ഞു.

ഇളംകാറ്റ് പാതിരാപ്പൂക്കളുടെ കൂട്ടുകാരനാണെന്ന് കവികൾ പറയാറുണ്ട്. കവികൾ കള്ളം പറയുമെന്ന് ചിലർ വിശ്വസിക്കുന്നു. ആ വിശ്വാസം ശരിയല്ല. നല്ല കവികൾ ദിവ്യസന്തോഷം നൽകുന്ന സത്യം പറയും. കവികളെ മനസ്സിലാക്കാത്തവർ അവരെ നുണയന്മാരെന്നു വിളിക്കും. നല്ല കവികളുടെ മനസ്സ് പൂവിതൾപോലെ മൃദുലമാണ്. ശിശുവിന്റെ മനസ്സും, പൂവിന്റെ മനസ്സും, കവിയുടെ മനസ്സും ഒരുപോലെയാണ്. അവ വിശുദ്ധവും സുന്ദരവും ആണ്. ഹൃദയശുദ്ധിയുള്ളവർക്കേ നല്ല കവിയെ മനസ്സിലാക്കാനാവൂ.

"ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ. അവർ ദൈവത്തെ കാണും." എന്ന വേദവാക്യം ഓർമ്മിക്കുക.

"ഏകാന്തനക്ഷത്രത്തോടു പ്രാർത്ഥിക്കൂ. നിനക്കു പ്രകാശം ലഭിക്കും" ഇളംകാറ്റ് നിശാപുഷ്പത്തോടു പറഞ്ഞു.

ഇളംകാറ്റിന്റെ വാക്ക് നിശാപുഷ്പത്തിന് ആശ്വാസം ഏകി. അവൾ തന്റെ സൗരഭ്യം ഏകാന്ത നക്ഷത്രത്തിനു സമർപ്പിച്ചു. സമർപ്പണം മാത്രമായിരുന്നു അവളുടെ പ്രാർത്ഥന.

ഏകാന്തനക്ഷത്രം തന്റെ പ്രകാശംകൊണ്ട് ആ നിശാപുഷ്പത്തെ അനുഗ്രഹിച്ചു. അവൾ തനിക്കു ലഭിച്ച പ്രകാശം ഇരുളിൽ മുങ്ങി അകലെനിന്നിരുന്ന സഹോദരികൾക്കു നൽകി. അവർ പ്രകാശത്തിൽ കുളിച്ചു. ആകാശത്തിൽ എന്നതുപോലെ ഭൂമിയിലും ഒരു നക്ഷത്രലോകം.

യേശുനാഥന്റെ ദിവ്യപാദങ്ങൾ കണ്ണീരുകൊണ്ടുകഴുകി തലമുടികൊണ്ട് തുടച്ച് പരിമളതൈലം പൂശിയ പാപിനിയായ സ്ത്രീയുടെ കഥ ഓർമ്മയിൽ വരുന്നു. ഇല്ലേ? അവൾ വില കൂടിയ പരിമളതൈലം ക്രിസ്തുനാഥനു സമർപ്പിച്ചപ്പോൾ, ലോകത്തിന്റെ വെളിച്ചം ആയ യേശുനാഥൻ സ്നേഹത്തിന്റെ പ്രകാശംകൊണ്ട് ആ പാപിനിയായ സ്ത്രീയെ പരിശുദ്ധയാക്കി.

നിശാപുഷ്പത്തിനു പ്രകാശം നൽകിയതുകൊണ്ട് ഏകാന്തനക്ഷത്രം മങ്ങിപ്പോയില്ല. ഏകാന്തനക്ഷത്രത്തിന് സൗരഭ്യം സമ്മാനിച്ചതുകൊണ്ട് നിശാപുഷ്പത്തിന് നഷ്ടമൊന്നും സംഭവിച്ചില്ല.

ഏകാന്തനക്ഷത്രം തനിക്കുലഭിച്ച സൗരഭ്യംകൊണ്ട് നക്ഷത്രലോകത്തെ സൗരഭ്യപൂർണ്ണമാക്കി.

"ആകാശവും ഭൂമിയും ഒരുപോലെ പ്രകാശപൂർണ്ണവും സൗരഭ്യപൂർണ്ണവും ആയിരിക്കുന്നു." ഇളംകാറ്റ് ദൈവദൂതനെപ്പോലെ ലോകത്തെമ്പാടും വിളിച്ചു പറഞ്ഞു. രാത്രിയിൽ ഉറങ്ങാതിരുന്ന കവിയുടെ കാതുകളിൽ ഇളംകാറ്റിന്റെ സംഗീതം തേനരുവിപോലെ ഒഴുകിച്ചെന്നു. കവി ഹൃദയസ്പർശകമായ ഒരു കവിത രചിച്ചു.

"അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം. ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്കു സമാധാനം. കവിത പൂർത്തിയാക്കിയപ്പോൾ ദൈവദൂതന്റെ സ്വരം കവിയുടെ മനസ്സിന് ആനന്ദം പകർന്നു. കവി ശാന്തമായുറങ്ങി.

കുഞ്ഞനുജന്മാരേ...കുഞ്ഞനുജത്തിമാരേ...

ഏകാന്തനക്ഷത്രത്തെയും, നിശാപുഷ്പത്തെയുംപോലെ സ്നേഹത്തിന്റെ പ്രകാശവും സൗരഭ്യവുംകൊണ്ട് ഈ ഭൂമിയെ ധന്യമാക്കാം.

എല്ലാ നന്മകളും നേർന്നുകൊണ്ട്

സ്വന്തം കുഞ്ഞിച്ചായൻ

❋❋



# രാജാവിനെ തേടിയ ജ്ഞാനികൾ

വർഗീസ് ജോൺ തോട്ടപ്പുഴ

ഉണ്ണി യേശുവിനെ നമസ്കരിക്കാൻ പുറപ്പെട്ട ജ്ഞാനികൾ എത്ര പേരുണ്ടായിരുന്നു? അവർ ആരായിരുന്നു? എവിടെ നിന്നു വന്നു? ഈ ചോദ്യങ്ങൾക്ക് വ്യക്തമായ മറുപടി ബൈബിൾ തരുന്നില്ല.

അവർ കുറഞ്ഞത് മൂന്നുപേരുണ്ടായിരുന്നുവെന്നാണ് പൊതുവിലുള്ള ചിന്താഗതി. സ്വർണ്ണം, മീറ, കുന്തിരിക്കം എന്നീ സമ്മാനങ്ങൾ അവർ കാഴ്ചവച്ചതായി വി. മത്തായി (2:11) പറയുന്നതിനെ അടിസ്ഥാനമാക്കി അവർ മൂന്നു പേരുണ്ടായിരുന്നുവെന്ന് ആദ്യമായി പറഞ്ഞത് ഓറിഗൻ (185-254) ആണ്. പാശ്ചാത്യദേശത്ത് ഈ അഭിപ്രായത്തിനു കൂടുതൽ പ്രചാരം ലഭിച്ചു. അതേസമയം പൗരസ്ത്യദേശത്ത് പ്രചരിച്ചിരിക്കുന്ന കഥകളിൽ അവർ പന്ത്രണ്ട് പേരുണ്ടായിരുന്നുവെന്നാണ് പറയുന്നത്. അവരുടെ സംഖ്യ രണ്ട്, മൂന്ന്, നാല്, എട്ട്, പന്ത്രണ്ട്, ഇങ്ങനെ പലവിധത്തിൽ കലാരൂപങ്ങളിൽ ചിത്രീകരിക്കാറുണ്ട്. ഇവരെ മേജി (magi) അഥവാ മ്ഗുശന്മാരായും വാന: ശാസ്ത്രജ്ഞരായും ജ്യോതിഷരായും വിദ്വാന്മാരായും രാജാക്കന്മാരായും മറ്റും വിശേഷിപ്പിക്കാറുണ്ട്.

ഇവർ കിഴക്കുനിന്നു വന്നവരാണെന്നു മാത്രമേ വി. മത്തായി (2:1) പറയുന്നുള്ളൂ. ഇതു മെസപ്പൊട്ടോമിയായോ പേർഷ്യയോ സൂചിപ്പിക്കുന്നുണ്ടെങ്കിലും സമ്മാനങ്ങളുടെ സ്വഭാവം തെക്കൻ അറേബ്യയെ സൂചിപ്പിക്കുന്നുണ്ട്. ബാബിലോണിയാ, പേർഷ്യ, അറേബ്യ തുടങ്ങിയ രാജ്യക്കാരായിട്ടാണ് ആദിമശതകങ്ങളിലെ മിക്ക വേദശാസ്ത്രജ്ഞന്മാരും ഇവരെപ്പറ്റി പറയുന്നത്. വി. ബീഡിന്റെ (St. Bede 673-735) അഭിപ്രായത്തിൽ ഇവർ യൂറോപ്പ്, ഏഷ്യ, ആഫ്രിക്കാ, എന്നീ ഭൂഖണ്ഡങ്ങളുടെ പ്രതിനിധികളാണ്. നോഹിന്റെ പുത്രന്മാരായ ശേം, ഹാം, ജാഫേത്ത് എന്നിവരുടെ വംശപാരമ്പര്യത്തിൽപ്പെട്ടവരാണ് ഇവരെന്നും അതുകൊണ്ട് ഇവർ മാനവജാതിയെ മുഴുവൻ പ്രതിനിധീകരിക്കുന്നുവെന്നും പിൽക്കാല വ്യാഖ്യാതാക്കൾ അഭിപ്രായപ്പെടുന്നുണ്ട്. സമ്മാനങ്ങളിൽ സ്വർണ്ണം യേശുക്രിസ്തുവിന്റെ രാജത്വത്തെയും മീറ മരണം അഥവാ മനുഷ്യത്വത്തെയും കുന്തിരിക്കം ദൈവികത്വത്തെയും വ്യംഗിപ്പിക്കുന്നു. മൂന്നു സമ്മാനങ്ങൾ യഥാക്രമം യേശു ക്രിസ്തുവിന്റെ രാജത്വം, പ്രവാചകത്വം, പൗരോഹിത്യം, എന്നിവയെ സൂചിപ്പിക്കുന്നതായും വ്യാഖ്യാനമുണ്ട്. എങ്ങനെയായാലും ഇവ യേശുക്രിസ്തുവിന്റെ വൈവിധ്യമാർന്ന വ്യക്തിത്വത്തിന്റെ ബാഹ്യപ്രതീകമായിരുന്നു.

പാശ്ചാത്യ പാരമ്പര്യമനുസരിച്ച് പേർഷ്യയിലെ മെൽക്കിയോർ, ഇൻഡ്യയിലെ രാജാവായ ഗാസ്പർ (കാസ്പർ) അറേബ്യയിലെ രാജാവായ ബൽത്തസ്സർ എന്നിവരാണ് ജ്ഞാനികൾ. ഇവർ യഥാക്രമം അറേബ്യ, തർശിസ്, എത്യോപ്യാ എന്നിവിടങ്ങളിലെ രാജാക്കന്മാരായിരുന്നുവെന്നും അഭിപ്രായമുണ്ട്. ഇവരിൽ മെൽക്കിയോർ സ്വർണ്ണവും ഗാസ്പർ മീറയും ബൽത്തസ്സർ കുന്തിരിക്കവും സമർപ്പിച്ചതായാണ് അനുമാനം. മറിച്ചുള്ള അനുമാനങ്ങളും ഉണ്ട്. ഈ പേരുകൾക്ക് എട്ടാം നൂറ്റാണ്ടുമുതൽ പ്രചാരം ലഭിച്ചു. ഇവരെകൂടാതെ നാലാമതൊരു ജ്ഞാനിയെക്കുറിച്ചും കഥകൾ പ്രചരിച്ചിട്ടുണ്ട്. മൂന്നു രത്നങ്ങളുമായി പുറപ്പെട്ട് യഥാസമയം ലക്ഷ്യസ്ഥാനത്ത് എത്തിച്ചേരാൻ കഴിയാതെ പോയ ഈ ജ്ഞാനിയുടെ പേര് "അർത്തബാൻ" എന്ന് റഷ്യൻ ഓർത്തഡോക്സ് ഇതിഹാസത്തിൽ പറയുന്നു. നാലാമത്തെ ജ്ഞാനിയുടെ പേര് "കോരേദാൻ" എന്നും കാണുന്നുണ്ട്.

സുറിയാനി സഭാ പാരമ്പര്യത്തിൽ പോറേസ്സിലെ 12 രാജാക്കന്മാരുടെ പേരുകൾ കാണാം. സഹദുനാദ്, ഹോംദാംസാർ, ശാസ്താർപ്പ്, അർത്തഹശിതു, അശൂക്ക്, മാദ്രനീർ, ആറൂ ഹാദ്, അശൂബാറോൺ, മഹോറോൺ, ആഹീശിറാശ്, സർദനാഹ്, മാറുദാഖ് എന്നിങ്ങനെയാണ് അവർക്ക് നൽകുന്ന പേരുകൾ. മറ്റൊരു സിറിയൻ പാരമ്പര്യത്തിൽ ഇവർക്ക് ലർവാൻദാദ് (Larvandad), ഹർമിസ്ദാസ് (Harmisdas), ഗുഷ്നാസാഫ് (Gusnasaph) എന്നീ പേരുകൾ നൽകുമ്പോൾ കാഗ്ബാ (Kagba) ബഡാലിമാ



(Badalima) തുടങ്ങിയ പേരുകൾ അർമേനിയക്കാർ നൽകുന്നു.

മദ്ധ്യകാലഘട്ടത്തിൽ ജ്ഞാനികളെ വിശുദ്ധരായി വണങ്ങാൻ തുടങ്ങി.. ജർമ്മനിയിലെ കൊളോൺ കത്തീഡ്രൽ "മൂന്നു വിശുദ്ധ രാജാക്കന്മാരുടെ" തിരുശേഷിപ്പും സൂക്ഷിക്കുന്നതായി അവകാശപ്പെടുന്നു. അഞ്ചാം നൂറ്റാണ്ടിൽ കോൺസ്റ്റാന്റീനോപ്പിളിൽ (ടർക്കിയിലെ ഈസ്റ്റാൻബുൾ) നിന്ന് ഇറ്റലിയിലെ മിലാനിൽ എത്തിയ തിരുശേഷിപ്പ് 1162-ൽ ഫ്രെഡറിക് ബർബറോസാ ചക്രവർത്തി ജർമ്മനിയിൽ കൊണ്ടുവന്ന് കൊളോൺ കത്തീഡ്രലിൽ സ്ഥാപിച്ചതാണത്രേ. ഈ തിരുശേഷിപ്പുകളുടെ ആധികാരികത സംശയരഹിതമായി തെളിയിക്കാൻ കഴിഞ്ഞിട്ടില്ല. സഞ്ചാരികളുടെ കാവൽ മദ്ധ്യസ്ഥരായി പരിഗണിക്കപ്പെടുന്ന ജ്ഞാനികളുടെ തിരുനാൾ പാശ്ചാത്യദേശത്ത് ജൂലൈ 23-ന് കൊണ്ടാടുന്നു. ❋ ❋





## അപേക്ഷകൾ ക്ഷണിക്കുന്നു

പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ സ്മാരകമായി ഏർപ്പെടുത്തിയിട്ടുള്ള എൻഡോവ്മെന്റ് ഫണ്ടിൽനിന്ന് വിദ്യാഭ്യാസസഹായത്തിനും ചികിത്സാസഹായത്തിനുമുള്ള അപേക്ഷകൾ ക്ഷണിക്കുന്നു. ഡിഗ്രിക്കും Post Graduate ഡിഗ്രിക്കും പഠിക്കുന്നവർക്കും ഹൃദ്രോഗം, ക്യാൻസർ, തളർവാതം രോഗത്തിൽ കഴിയുന്നവർക്കുമാണ് ഈ വർഷം സഹായം നൽകുന്നത്. പഠനത്തിനും ചികിത്സയ്ക്കും സാമ്പത്തികമായി പ്രയാസപ്പെടുന്നവരിൽ നിന്നുമാണ് അപേക്ഷകൾ സ്വീകരിക്കുക. അതിലേക്കുള്ള ഫാറത്തിന് സെക്രട്ടറി, ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ എൻഡോവ്മെന്റ് ഫണ്ട്, ദേവലോകം അരമന, കോട്ടയം-686 038 എന്ന വിലാസത്തിൽ ഉടനെ ആവശ്യപ്പെടുക.



# വാർത്തകൾ

## ആയിരങ്ങൾക്ക് നിർവൃതി : പരുമല പെരുനാളിന് സമാപനം

പരുമല: ഭക്തജനസഹസ്രങ്ങൾക്ക് അനുഗ്രഹ വർഷമേകി ഇക്കൊല്ലത്തെ പരുമല തീർത്ഥാടന വാരത്തിന് നവംബർ 3-ന് സമാപനം കുറിച്ചു. ഒക്ടോബർ 26-ന് ആരംഭിച്ച പെരുനാൾ പരിപാടികൾക്ക് പ. കാതോലിക്കാ ബാവായും മെത്രാപ്പോലീത്താമാരും വൈദീക ഗണങ്ങളും നേതൃത്വം നൽകി. പതിനായിരങ്ങൾ പെരുനാൾ പരിപാടികളിൽ ഭക്ത്യാദരപൂർവ്വം സംബന്ധിച്ചു.

1-ാം തീയതി ശനിയാഴ്ച മുതൽ പെരുനാൾ ചടങ്ങുകളിൽ സംബന്ധിക്കാൻ തീർത്ഥാടന സംഘങ്ങൾ നാടിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും ദേവാലയത്തിലേക്ക് പ്രവഹിച്ചുതുടങ്ങി. വിവിധ ദേശങ്ങളിൽ നിന്നും എത്തിയ തീർത്ഥാടകരെ പള്ളി മാനേജർ അഭി. ഗീവറുഗീസ് റമ്പാനും മറ്റു വൈദികരും ചേർന്ന് സ്വീകരിച്ചു. പെരുനാൾ ദിവസങ്ങളായ രണ്ടും മൂന്നും തീയതികളിൽ പള്ളിയും പരിസരവും ജനബാഹുല്യത്താൽ നിറഞ്ഞു കവിഞ്ഞിരുന്നു.

1-ന് ശനിയാഴ്ച ചാപ്പലിൽ കുറിയാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്തയുടെ മുഖ്യ കാർമ്മികത്വത്തിൽ മൂന്നിന്മേൽ കുർബ്ബാനയും അതിനുശേഷം ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ കബറിങ്കൽ അഖണ്ഡപ്രാർത്ഥനയും നടന്നു.

2-ന് രാവിലെ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ മുഖ്യകാർമ്മികത്വത്തിൽ പ്രഭാത നമസ്ക്കാരവും വി. മൂന്നിന്മേൽ കുർബ്ബാനയും തുടർന്ന് കബറിങ്കൽ ധൂപപ്രാർത്ഥനയും നടന്നു. വൈകുന്നേരം സന്ധ്യാനമസ്ക്കാരത്തെ ത്തുടർന്ന് ആഘോഷസമന്വിതമായ റാസയും ഉണ്ടായിരുന്നു.



പരുമല പെരുന്നാളിന് സമാപനം കുറിച്ചുകൊണ്ട് പ. കാതോലിക്കാബാവാ ഭക്തജനങ്ങളെ ആശീർവ്വദിക്കുന്നു.

3-ന് പ്രഭാതനമസ്ക്കാരത്തെത്തുടർന്ന് പ. കാതോലിക്കാബാവായുടെ മുഖ്യകാർമ്മികത്വ ത്തിലും ഡോ. മാത്യൂസ് മാർ സേവേറിയോസ്, സഖറിയാ മാർ അന്തോണിയോസ് എന്നീ തിരുമേനിമാരുടെ സഹകാർമ്മികത്വത്തിലും വി. മൂന്നിന്മേൽ കുർബ്ബാനയും ധൂപപ്രാർത്ഥനയും നടന്നു. തുടർന്ന് പ. കാതോലിക്കാ ബാവാ ഭക്തജനങ്ങളെ ആശീർവ്വദിച്ചതോടെ പെരുനാൾ പരിപാടികൾക്ക് തിരശീലവീണു. പൗലോസ് മാർ പക്കോമിയോസ്, ഗീവറുഗീസ് മാർ കൂറിലോസ്, ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, കുര്യാക്കോസ് മാർ ക്ലീമ്മീസ് എന്നീ തിരുമേനിമാരും സന്നിഹിതരായിരുന്നു. (ശേഷം 28-ാം പേജിൽ)

## ശ്രാദ്ധപ്പെരുന്നാൾ ആഘോഷിച്ചു

കോട്ടയം: 16 വർഷക്കാലം സഭയുടെ പ്രധാനചാര്യനായിരുന്ന് സഭയെ നയിച്ച പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 1-ാം ഓർമ്മപ്പെരുനാൾ നവംബർ 5 മുതൽ 8 വരെ അദ്ദേഹം കബറടങ്ങിയിട്ടുള്ള ദേവലോകം അരമനച്ചാപ്പലിൽ ഭക്ത്യാദരപൂർവ്വം ആഘോഷിച്ചു.

അഞ്ചും ആറും തീയതികളിൽ വൈകുന്നേരം സന്ധ്യാ നമസ്ക്കാരത്തിനുശേഷം ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ, ഫാ. ഡോ. ജോൺ പണിക്കർ എന്നിവർ അനുസ്മരണ പ്രഭാഷണം നടത്തി.

7-ന് രാവിലെ അഭി. പോൾ റമ്പാന്റെ (മൈലപ്ര) നേതൃത്വത്തിൽ നടന്ന ഉപവാസ ധ്യാനത്തിനു ശേഷം പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് ദിവ്യബലി അർപ്പിച്ചു. വൈകുന്നേരം കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽനിന്നും റാസയും തുടർന്ന് കബറിങ്കൽ ധൂപപ്രാർത്ഥനയും ഉണ്ടായിരുന്നു.

8-ന് രാവിലെ പ്രഭാത നമസ്ക്കാരത്തിനു ശേഷം പരി. കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാനയും കബറിങ്കൽ ധൂപ പ്രാർത്ഥനയും നടത്തി. പെരുന്നാൾ ചടങ്ങുകൾക്ക് ശേഷം പങ്കെടുത്ത ഭക്തജനങ്ങൾക്ക് ശ്രാദ്ധസദ്യയും നൽകപ്പെട്ടു.





## ജബൽപൂർ ദുരന്തം: ഓർത്തഡോക്സ് സഭ പുനരധിവാസരംഗത്ത്

ജബൽപൂരിൽ കഴിഞ്ഞ മെയ്മാസത്തിൽ 38 പേരുടെ മരണത്തിനും ഭവനങ്ങളും സമ്പത്തും നഷ്ടപ്പെട്ട 22 ലക്ഷംപേരുടെ ദുരിതത്തിനും ഇടയായ വൻഭൂചലനകെടുതിയെ ഭാഗീകമായി നേരിടാൻ ഓർത്തഡോക്സ് സുറിയാനി സഭ 25 ലക്ഷം രൂപയുടെ പദ്ധതിയ്ക്ക് രൂപം നൽകി. ഭിലായി ഓർത്തഡോക്സ് വൈദീകസെമിനാരിയുടെയും, ഭിലായി മിഷന്റെയും സഹകരണത്തോടെ സമത് പിപ്പിരിയ (Samat Pipiriya) എന്ന ആദിവാസിഗ്രാമം ദത്തെടുത്ത് നാശം സംഭവിച്ച 80 ഭവനങ്ങളും സ്കൂളും പുന:നിർമ്മിക്കുന്നതിനുള്ള ശ്രമം ആരംഭിച്ചിരിക്കുന്നു. വിവിധ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽനിന്നും പള്ളികളിൽനിന്നും ശേഖരിച്ച വസ്ത്രം, മരുന്ന് ഇവ ഈ ഗ്രാമത്തിൽ എത്തിച്ചേർന്നുകൊണ്ടിരിക്കുന്നു. കൽക്കട്ടാ ഭദ്രാസനാധിപൻ ഡോ. സ്തേഫാനോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്തായുടെ മേൽനോട്ടത്തിൽ നടക്കുന്ന പുനരധിവാസ വികസന പ്രവർത്തനങ്ങളുടെ കോ-ഓഡിനേറ്ററായി മക്കോഡിയാ വികസന (Makodia Development) പ്രോജക്റ്റ് മാനേജർ റവ. ഡീ. മത്തായി ആലക്കോട്ടിനെ നിയമിച്ചിരിക്കുന്നു. സഭാ കേന്ദ്രത്തിൽനിന്നും നൽകിയ 5 ലക്ഷം രൂപയുടെ ബാക്കി 20 ലക്ഷം രൂപാ ഉദാരമതികളിൽ നിന്നും സമാഹരിക്കുവാനുള്ള സംരംഭത്തിലാണ്. കൽക്കട്ടാ ഭദ്രാസനത്തിന്റെ അക്കൗണ്ടിൽ മാറത്തക്ക വിധം ഡിഡി/ചെക്ക് ജബൽപൂർ ദുരിതാശ്വാസ നിധി, എന്ന കുറിപ്പോടെ കോ-ഓഡിനേറ്റർക്ക് അയച്ചുകൊടുത്ത് ഈ സംരംഭം വിജയിപ്പിക്കണമെന്ന് സഭാംഗങ്ങളോടും സഭേതര സഹോദരങ്ങളോടും മെത്രാപ്പോലീത്താ അഭ്യർത്ഥിക്കുന്നു.

കോ-ഓർഡിനേറ്ററുടെ അഡ്രസ്സ്

Rev. Dn. Mathai Alakot, P.B. No. 24,
Bhilai Mission, M.P - 490001.

### പരുമല പെരുന്നാൾ...

(പേജ് 27-ൽ നിന്നു തുടർച്ച)

ഉച്ചക്ക് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ പ്രത്യേകസമ്മേളനം നടന്നു. പ. കാതോലിക്കാ ബാവാ സമ്മേളനം ഉദ്ഘാടനം ചെയ്തു. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷനായിരുന്നു. ദീർഘകാലം വിദ്യാർത്ഥിപ്രസ്ഥാനം പ്രസിഡന്റായിരുന്ന ഫീലിപ്പോസ് മാർ തേയോഫിലോസ് മെത്രാപ്പോലീത്തായെപ്പറ്റി ഗീവറുഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത അനുസ്മരണപ്രസംഗം നടത്തി.

## വിദ്യാർത്ഥിപ്രസ്ഥാനം വാർഷിക കോൺഫറൻസ്

ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ 89-ാമതു വാർഷിക കോൺഫറൻസ് ഡിസം.26 മുതൽ 30 വരെ തീയതികളിൽ കുന്നംകുളം ബഥനി ഇംഗ്ലീഷ് മീഡിയം സ്കൂളിൽവച്ചു നടത്തപ്പെടും. സ്വാതന്ത്ര്യം ക്രിസ്തുവിലൂടെ (gal.9:10) എന്നതാണു ചിന്താവിഷയം. പ. ബാവാതിരുമേനിയും സഭയിലെ മറ്റു മെത്രപ്പോലീത്തന്മാരും വിദേശപ്രതിനിധികളും കോൺഫറൻസിൽ സംബന്ധിക്കും. ഫാ. ഡോ. ജേക്കബ് കുര്യൻ, ഫാ. ഡോ. എ.റ്റി ഏബ്രഹാം, ഫാ. ബിജേഷ് ഫിലിപ്പ്, ഫാ. സ്റ്റീഫൻ ഒ.ഐ.സി. തുടങ്ങിയവർ ക്ലാസ്സുക ൾക്കു നേതൃത്വം നല്കും. റജിസ്ട്രേഷൻ ഫീ.100 രൂപയാണ്.

## ഏകദിനസമ്മേളനം

ഡൽഹി ഭദ്രാസനത്തിലെ മർത്തമറിയം സമാജത്തിന്റെ ഒരു ഏകദിന സമ്മേളനം ഓഗസ്റ്റ് 10-ന് Hauz Khas St:Mary's Cathedral-ൽ വച്ച് അഭി. ഇയ്യോബ് മാർ പീലക്സിനോസ് തിരുമേനിയുടെ മഹനീയ അദ്ധ്യക്ഷതയിൽ കൂടി.

വികാരി ഫാ. സാം ഗബ്രിയേൽ സ്വാഗതപ്രസംഗം നടത്തി. ജനറൽ സെക്രട്ടറി മിസ്സിസ്സ് മറിയാമ്മ ജോൺ റിപ്പോർട്ട് അവതരിപ്പിച്ചു. മിസ്സിസ്സ് റെനി ജേക്കബ് പത്രോസിന്റെ രണ്ടാം ലേഖനത്തെപ്പറ്റി ക്ലാസ്സെടുത്തു. ഹൗസ് ഖാസ് മർത്തമറിയം യൂണിറ്റ് പത്ത് കന്യകമാരെ ആസ്പദമാക്കി ഒരു സ്കിറ്റ് അവതരിപ്പിച്ചു. ഫാ. പി. എ. ഫിലിപ്പ് 'ഉപവാസവും പ്രാർത്ഥനയും' എന്ന വിഷയത്തെപ്പറ്റി സ്റ്റഡി ക്ലാസ്സ് എടുത്തു. "മഹത്വീകരണമാണ്" ഉപവാസത്തിന്റെയും പ്രാർത്ഥനയുടെയും അന്ത്യബിന്ദുവെന്ന് അദ്ദേഹം ഓർമ്മിപ്പിച്ചു.

മർത്തമറിയം സമാജത്തിന്റെ ആഭിമുഖ്യത്തിൽ ചേരിയിൽ കഴിയുന്ന പാവപ്പെട്ട പെൺകുട്ടികൾക്കുവേണ്ടി ഒരു ചാരിറ്റി പ്രൊജക്ട് തുടങ്ങുവാൻ തീരുമാനിച്ചു.

1996-97 മൽസരപ്പരീക്ഷാ വിജയികൾക്ക് സർട്ടിഫേക്കറ്റുകളും അഖിലമലങ്കരാടിസ്ഥാനത്തിൽ ജൂനിയർ വിഭാഗത്തിൽ രണ്ടാം സ്ഥാനം നേടിയ ആനി വർഗീസിനുള്ള സമ്മാനവും നൽകി. ഈ പ്രസ്ഥാനത്തിന്റെ വൈസ് പ്രസിഡന്റായി സേവനമനുഷ്ഠിക്കുന്ന ഫാ. പി. ജി. വർഗീസിന് യാത്രയയപ്പും പുതിയ വൈസ് പ്രസിഡന്റായി ചാർജെടുത്ത ഫാ. സജി ഡാനിയേലിന് സ്വാഗതവും നൽകി.



# സ്മാരകമന്ദിരം ഉദ്ഘാടനം ചെയ്തു

തുമ്പമൺ: ഭാഗ്യസ്മരണാർഹനായ കാലം ചെയ്ത ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയുടെ പാവനസ്മരണയ്ക്കായി തുമ്പമൺ ഭദ്രാസനത്തിന്റെ ഉടമസ്ഥതയിൽ പത്തനംതിട്ടയുടെ ഹൃദയഭാഗത്ത് 40 ലക്ഷം രൂപാ ചെലവ് ചെയ്ത് നിർമ്മിച്ചിട്ടുള്ള സ്മാരകമന്ദിരത്തിന്റെ ഉൽഘാടനം ഒക്ടോബർ മാസം 22-ാം തീയതി പ. കാതോലിക്കാ ബാവാ നിർവ്വഹിച്ചു. തന്റെ ഗുരുനാഥൻ കൂടിയായിരുന്ന ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയുടെ മാതൃകാ ജീവിതവും ജീവിതവിശുദ്ധിയും, പ്രാർത്ഥന ജീവിതവും കർമ്മകുശലതയും ഭരണനൈപുണ്യവും എല്ലാവർക്കും മാതൃകയായിരിക്കണമെന്ന് പ. ബാവാ തിരുമനസുകൊണ്ട് കല്പിച്ച് ഓർമ്മിപ്പിച്ചു. തിരുമേനിക്ക് അനുയോജ്യമായ ഒരു സ്മാരകം ഉണ്ടാക്കുവാൻ നേതൃത്വം നൽകിയ ഇടവക മെത്രപ്പോലീത്താ ഫിലിപ്പോസ് മോർ യൗസേബിയോസ് തിരുമേനിയേയും സ്മാരകമന്ദിരം ഗവേണിംഗ് ബോർഡ് അംഗങ്ങളെയും പ.ബാവാ അനുമോദിച്ചു. സ്മാരകമന്ദിരത്തിൽ ആരംഭിക്കുന്ന കൗൺസലിംഗ് സെന്ററിന്റെ ഉൽഘാടനം പ.ബാവാ നിർവ്വഹിച്ചു. ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയുടെ പൂർണ്ണമായ ചിത്രം. പത്തനംതിട്ട എം.എൽ.എയും തിരുമേനിയുടെ ശിഷ്യനുമായ ശ്രീ.കെ. കെ. നായർ അനാഛാദനം ചെയ്തു. ശിലാഫലകം ഇടവക മെത്രാപ്പോലീത്താ ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി അനാവരണം ചെയ്തു. യോഗത്തിൽ മുനിസിപ്പൽ ചെയർമാൻ ശ്രീ.മോഹൻരാജ്, വൈസ് ചെയർമാൻ എം. ഷംസുദ്ദീൻ, വെരി. റവ.സി.എ ജോൺ കോറെപ്പിസ്കോപ്പ, എന്നിവർ പ്രസംഗിച്ചു. കൗൺസലിംഗ് സെന്ററിന്റെ ഡയറക്ടറായി ഫാ. വി.എം. എബ്രഹാം വടുതല സേവനം അനുഷ്ഠിക്കുന്നു. സ്മാരകമന്ദിരത്തിന്റെ നിർമ്മാണത്തിൽ നിസ്തുലസേവനം കാഴ്ചവച്ച ട്രസ്റ്റി ശ്രീ. കെ. എം. വറുഗീസിനും കൺവീനർ ഫാ.തോമസ് ജോൺസനും നീമാ ബിൽഡേഴ്സ് എൻജിനീയർ ശ്രീ. റ്റി.എം. മത്തായി എന്നിവർക്കും പ. ബാവാ തിരുമനസ്സുകൊണ്ട് പാരിതോഷികവും നൽകി. 



ദാനിയേൽ മാർ പിലക്സിനോസ് സ്മാരകമന്ദിരം പ. കാതോലിക്കാ ബാവാ ഉത്ഘാടനം ചെയ്യുന്നു.

## ഉദ്ഘാടനം ചെയ്തു

പുതുപ്പാടി: മലങ്കര ഓർത്തഡോക്സ് മെഡിക്കൽ മിഷന്റെ കീഴിലുള്ള സെന്റ് ജോർജ് കണ്ണാശുപത്രിക്കുവേണ്ടി പുതുതായി പണികഴിപ്പിച്ച ഓപ്പറേഷൻ തീയേറ്ററിന്റെ ഉദ്ഘാടനം നവംബർ 9-ന് ഞായറാഴ്ച ഉച്ചകഴിഞ്ഞ് 3-മണിക്ക് നിരണം ഭദ്രാസനാധിപനും, മിഷൻ ബോർഡ് പ്രസിഡന്റുമായ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമനസ്സുകൊണ്ട് നിർവ്വഹിച്ചു. ജർമ്മനിയിലുള്ള ക്രിസ്റ്റഫർ ബ്ളെർഡൻ മിഷന്റെ സഹായത്തോടെ എതാണ്ട് 6 ലക്ഷം രൂപ മുടക്കിയാണ് ഓപ്പറേഷൻ തീയേറ്റർ പണികഴിപ്പിച്ചത്. 

## അവാർഡ് സമ്മാനിച്ചു

ന്യൂഡൽഹി: വിശ്വാസാധിഷ്ഠിതമായ ചർച്ചകൾക്കും സഹകരണത്തിനുമുള്ള ഇക്കൊല്ലത്തെ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് അവാർഡ് കഴിഞ്ഞ നവം. 25-ന് ന്യൂഡൽഹിയിലെ എഫ്.ഐ.സി.സി ഐ ഓഡിറ്റോറിയത്തിൽ നടന്ന ചടങ്ങിൽവെച്ച് പരി. ബസേലിയോസ് മർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ ടിബറ്റിന്റെ പരമാദ്ധ്യക്ഷൻ ദലൈലാമയ്ക്ക് സമ്മാനിച്ചു. സോഫിയാ സൊസൈറ്റിയുടെ പ്രസിഡന്റ് ഇയ്യോബ് മാർ ഫീലക്സിനോസ് മെത്രാപ്പോലീത്താ സന്നിഹിതനായിരുന്നു. അവാർഡ് നൽകിയതിന് ദലൈലാമ നന്ദി പ്രകാശിപ്പിച്ചു. 



## Baster Association of good Samaritan:

ബസ്തർ: ജഗ്ദൽപൂർ സെ. തോമസ് പള്ളിയുടെ ആഭിമുഖ്യത്തിൽ (B A G S) എന്ന സംഘടന രൂപീകരിച്ചു. ഇതിന്റെ ഉദ്ഘാടനം പരിശുദ്ധ പരുമല തിരുമേനിയുടെ ഓർമ്മപ്പെരുനാളായ നവംബർ 2-ന് ബസ്തർ M.P. മഹേന്ദ്രവർമ്മ ഉദ്ഘാടനം ചെയ്തു. തദവസരത്തിൽ വികാരി ഫാ. രാജു തോമസ്, ഫാ. തങ്കച്ചൻ ഫാ. സ്വാമി അച്ചൻ എന്നിവർ ആശംസപ്രസംഗം നടത്തുകയുണ്ടായി. ഈ സംഘടനയുടെ മുഖ്യലക്ഷ്യം ബസ്തർ ജില്ലയിൽ കുഷ്ടരോഗനിവാരണം എന്നതാണ്. ഗവൺമെന്റ് സഹായത്തോടെ ഇടവകയിൽ നിന്നും തിരഞ്ഞെടുത്ത 30 യുവതിയുവാക്കൾക്ക് പരിശീലനം കൊടുത്തുകൊണ്ട് ജഗ്ദൽപൂർ സമീപഗ്രാമങ്ങളിൽ പോയി രോഗികൾക്ക് ആവശ്യമായ വൈദ്യസഹായവും ബോധവൽകരണവും നൽകുന്നു. ഇത് ഭിലായി മിഷന്റെ നേരിട്ടുള്ള പ്രവർത്തനമാണ്.

വികാരി. ഫാ. രാജു തോമസ് ❋

## വൈദീകയോഗം

കോഴിക്കോട്: മലബാർ ഭദ്രാസനത്തിലെ വൈദീകരുടെ വാർഷികയോഗം ഒക്ടോബർ 8 മുതൽ 10 വരെ തീയതികളിൽ സെന്റ് ജോർജ് ഓർത്തഡോക്സ് കത്തീഡ്രലിൽവെച്ച് നടന്നു. ഭദ്രാസനാധിപനും, നിയുക്ത കാതോലിക്കായുമായ തോമസ് മാർ തീമോത്തിയോസ്, അസിസ്റ്റന്റ് മെത്രാപ്പോലീത്ത യാക്കൂബ് മാർ ഐറേനിയോസ് എന്നീ തിരുമേനിമാർ നേതൃത്വം നൽകി. കോഴിക്കോട് രൂപതാദ്ധ്യക്ഷൻ മാക്സ്വെൽ നെറോണാ തിരുമേനി മുഖ്യപ്രഭാഷണം നടത്തി. വെരി. റവ. കെ. ജി. തോമസ് കോറെപ്പിസ് കോപ്പ, വെരി. റവ. പൗലൂസ് റമ്പാൻ, വെരി. റവ. പി. എൻ. പോൾ റമ്പാൻ (മൈലപ്ര), ഫാ. വർഗീസ് പുന്നക്കൊമ്പിൽ (ഭദ്രാസന സെക്രട്ടറി), ഫാ. സാബു കുറിയാക്കോസ്, ഫാ. എം. ഡി. ജോൺ അയിരൂർ, ഫാ. തോമസ് ജോർജ് എന്നിവർ വിവിധ വിഷയങ്ങളിൽ ക്ലാസ്സുകൾ എടുത്തു. ഭദ്രാസനത്തിലെ അമ്പതോളം വൈദീകർ പങ്കെടുത്തു. ❋





ഭിലായ് സെന്റ് തോമസ് ഓർത്തഡോക്സ് വൈദീകസെമിനാരി അദ്ധ്യാപകനായി പ. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് നിയമിച്ച പുത്തൂർ വട്ടയ്ക്കാട്ട് ഫാ. അലക്സ് ദാനിയേൽ.

## അനുസ്മരണാഘോഷം

തൃശൂർ: പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് പ്രഥമൻ മെത്രാപ്പോലീത്തായുടെ 181-ാം ചരമവാർഷികവും ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ പ്രഥമചരമവാർഷികവും കേരള സാഹിത്യ അക്കാദമിയുടെ ആഭിമുഖ്യത്തിൽ കഴിഞ്ഞ നവംബർ 22, 23 തീയതികളിൽ ആഘോഷിച്ചു. ആഘോഷത്തോടനുബന്ധിച്ച് 22-ന് ചെമ്പുക്കാവ് സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയിൽവെച്ച് പ്രസംഗം, ക്വിസ് എന്നീ ഇനങ്ങളിൽ മത്സരങ്ങൾ നടത്തി. 23-ന് തൃശൂർ സാഹിത്യ അക്കാദമിഹാളിൽവച്ച് നടന്ന സെമിനാറിൽ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷനായിരുന്നു. ഫാ. ഡോ. കെ. എം. ജോർജ്ജ് "ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് ഒരു വിശ്വമാന സങ്കല്പം" എന്ന വിഷയത്തെക്കുറിച്ചും ഫാ. സണ്ണി ചാക്കോ "പുലിക്കോട്ടിൽ മാർ ദീവന്നാസിയോസും കേരള നവോത്ഥാനവും" എന്ന വിഷയത്തെ അധികരിച്ചും പ്രബന്ധങ്ങൾ അവതരിപ്പിച്ചു. ❋

## പിന്തുണ പ്രഖ്യാപിച്ചു

മൂവാറ്റുപുഴ: സുപ്രീം കോടതി വിധിയുടെയും പരിശുദ്ധ പാത്രിയർക്കീസ് ബാവായുടെ കൽപ്പനയുടേയും അടിസ്ഥാനത്തിൽ സഭായോജിപ്പിനു വേണ്ടി ഡോ. തോമസ് മാർ അത്താനാസ്യോസ് എടുക്കുന്ന നടപടികൾക്ക് കണ്ടനാടു ഭദ്രാസനത്തിലെ മുൻ പാത്രിയർക്കീസ് ഭാഗത്തെ വൈദീകർ പൂർണ പിന്തുണ പ്രഖ്യാപിച്ചു. സി. കെ. ജോൺ കോർ എപ്പിസ്കോപ്പ, കുറിയാക്കോസ് കോർ എപ്പിസ്കോപ്പ എന്നിവരുൾപ്പെടെ 46 വൈദീകരാണ് പിന്തുണ പ്രഖ്യാപിച്ചു പത്രിക നൽകിയത്. വർഷങ്ങളായി നടക്കുന്ന നിയമയുദ്ധത്തിൽ നിന്നും പിന്തിരിഞ്ഞ് മലങ്കരസഭയിൽ നവോത്ഥാനം സൃഷ്ടിക്കാനുള്ള മെത്രാപ്പോലീത്തായുടെ യത്നങ്ങളിൽ എന്തു ത്യാഗം സഹിച്ചും സഹകരിക്കുമെന്നും വൈദീകർ വ്യക്തമാക്കി. ❋



## നിയമിതനായി



കോട്ടയം : പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ പ്രൈവറ്റ് സെക്രട്ടറിയും തഴക്കര എം. എസ്. സെമിനാരി മാനേജരും പള്ളി വികാരിയുമായ ഫാ. റജി മാത്യു എത്യോപ്യയിലെ ആഡീസ് അബാബയിലുള്ള ഹോളി ട്രിനിറ്റി തിയോളജിക്കൽ കോളജ് ലക്ചററായി ചാർജെടുത്തു. കാൺപൂർ സെന്റ് മേരീസ്, അംബാല സെന്റ് തോമസ്, ലുധിയാന സെന്റ് ഗ്രീഗോറിയോസ്, ജലന്ധർ സെന്റ് ജോർജ്, ഗ്വാളിയർ സെന്റ് പോൾസ്, ഝാൻസി സെന്റ് ജോർജ് എന്നീ ഇടവകകളിൽ വികാരിയായും ഗ്വാളിയർ സെന്റ് പോൾസ് സീനിയർ സെക്കണ്ടറി സ്കൂൾ, രാജപുര ഹോളി ഏഞ്ചൽസ് ഹൈസ്ക്കൂൾ എന്നിവിടങ്ങളിൽ അദ്ധ്യാപകനായും കാൺപൂർ സെന്റ് മേരീസ് സ്കൂൾ മാനേജരായും പ്രവർത്തിച്ചിട്ടുണ്ട്.

## അനുശോചനം

ബാംഗ്ലൂർ: മലങ്കര ഓർത്തഡോക്സ് സഭയിലെ സീനിയർ മെത്രാപ്പോലീത്തായും മുംബെ-അങ്കമാലി ഭദ്രാസനാധിപനുമായിരുന്ന അഭി. ഫീലിപ്പോസ് മാർ തേയോഫിലോസ് തിരുമേനിയുടെ വേർപാടിൽ ബാംഗ്ലൂർ നോർത്ത് മാർ ഗ്രീഗോറിയോസ് ഇടവകാംഗങ്ങൾ അനുശോചനം രേഖപ്പെടുത്തി.

## സഭാവിശേഷദിവസങ്ങൾ

### ഡിസംബർ

20 - അഗ്നിമയനായ മാർ ഇഗ്നാത്യോസിന്റെ ഓർമ്മ. 21 - ജനനപ്പെരുനാളിനു മുമ്പുള്ള ഞായറാഴ്ച. മാർതോമ്മാ ശ്ലീഹാ രക്തസാക്ഷിമരണം പ്രാപിച്ചതിന്റെ ഓർമ്മ. 25 - യൽദോ. (നമ്മുടെ കർത്താവിന്റെ ജനനപ്പെരുനാൾ) ഇരുപത്തഞ്ചു നോമ്പുവീടൽ. 26 - വി. ദൈവമാതാവിന്റെ പുകഴ്ചയുടെ പെരുനാൾ. യാക്കോബ് മാർ പോളിക്കർപ്പോസ് മെത്രാപ്പോലീത്തായുടെ 11-ാം ഓർമ്മ (കൊരട്ടി സെമിനാരി). 27 - ശിശുവധപ്പെരുനാൾ. 28 - ജനനപ്പെരുനാളിനു ശേഷം ഒന്നാം ഞായറാഴ്ച.

### 1998 - ജനുവരി

1- റിശ്ശാത്തോ (ആണ്ടാരംഭം) നമ്മുടെ കർത്താവിന്റെ ചേലാകർമ്മ പെരുനാൾ, മാർ ബസ്സേലിയോസ്, മാർ ഗ്രീഗോറിയോസ് പിതാക്കൻമാരുടേയും സകല വിശുദ്ധന്മാരുടേയും മൽപ്പാന്മാരുടേയും ഓർമ്മ. 3 - മാർ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 34-ാം ഓർമ്മ. (കോട്ടയം കാതോലിക്കേറ്റ് അരമന ചാപ്പൽ) കൂനൻ കുരിശുസത്യം (മട്ടാഞ്ചേരി) 4 - ജനനപ്പെരുനാളിനു ശേഷം രണ്ടാം ഞായറാഴ്ച. 6 - ദനഹാ പെരുനാൾ (കർത്താവിന്റെ മാമോദീസാ) 7-മാർ യോഹന്നാൻ മാംദോനായുടെ പുകഴ്ച 8 - മാർ സ്തേഫാനോസ് സഹദായുടെ ഓർമ്മ. 11-ദനഹായ്ക്കുശേഷം ഒന്നാം ഞായറാഴ്ച. 15 X വിത്തുകൾക്കുവേണ്ടി വി. ദൈവമാതാവിന്റെ പെരുനാൾ. 19 - ദനഹായ്ക്കു ശേഷം രണ്ടാം ഞായറാഴ്ച.



*ഡോ. ഫിലിപ്പോസ് മാർ തേയോഫിലോസ് മെത്രാപ്പോലീത്തായുടെ 40-ാം അടിയന്തിരത്തിന് പരി. കാതോലിക്കാബാവ വി. കുർബ്ബാന അർപ്പിക്കുന്നു.*



# സണ്ടേസ്ക്കൂൾ വാർത്തകൾ



ഒരു വർഷത്തിന്റെ അവസാനത്തിൽ നാം എത്തിയിരിക്കയാണ്. ഉദ്ദേശിക്കപ്പെട്ട എല്ലാ പരിപാടികളും യഥാസമയം പ്രാവർത്തികമാക്കാൻ കഴിഞ്ഞിട്ടുണ്ടോ എന്ന് ഓരോ യൂണിറ്റും പരിശോധിക്കേണ്ടതാണ്. മുൻവർഷത്തെക്കാൾ അധികമായി എന്തെങ്കിലും നേട്ടങ്ങൾ യൂണിറ്റു തലത്തിൽ അവകാശപ്പെടാനുണ്ടോ?

**മത്സരപ്പരീക്ഷ:** ഡിസംബർ 27-ാം തീയതി ശനിയാഴ്ചയാണ് എല്ലാ കേന്ദ്രങ്ങളിലും മത്സരപ്പരീക്ഷകൾ നടക്കുന്നത്. പരീക്ഷകൾ കൃത്യമായും സത്യസന്ധമായും നടത്തപ്പെടുന്നതിന് ചുമതലപ്പെട്ട പ്രവർത്തകർ പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്. സെക്കുലർ വിദ്യാലയങ്ങളിലെപ്പോലെ അനാശാസ്യമായ പലതും നടക്കുന്നു എന്ന പരാതി കൂടി വരുന്നതേയുള്ളൂ. നല്ല ശീലങ്ങളും, ആദർശങ്ങളും കുട്ടികളിൽ കരുപ്പിടിപ്പിക്കുന്നതിനുള്ള മുഖ്യസ്ഥാപനം നമ്മുടെ സണ്ടേസ്ക്കൂളാണ്. കഥകളും പാട്ടുകളുമൊക്കെ പഠിപ്പിക്കുന്നതിനേക്കാൾ ഉപരിയായി നല്ല ശീലങ്ങളും ധാർമ്മികമായ മൂല്യങ്ങളും കുട്ടികളിൽ വളർത്തിയെടുക്കുവാനാണ് നാം യത്നിക്കേണ്ടത്. കേന്ദ്രത്തിൽനിന്നും നൽകുന്ന നിർദ്ദേശം പൂർണ്ണമായും പാലിക്കുവാൻ ഓരോ സ്കൂളിന്റെയും ചുമതലപ്പെട്ടവർ ശ്രമിച്ചേ മതിയാവൂ.

**സ്ഥിതിവിവരക്കണക്ക്:** നമ്മുടെ കുട്ടികളുടെ ഒരു സ്ഥിതിവിവരക്കണക്ക് എടുക്കുവാൻ ഉദ്ദേശിച്ചുകൊണ്ട് ക്രമീകരണങ്ങൾ ചെയ്തിരിക്കയാണ്. ഇക്കാര്യത്തിന് ആവശ്യമായ ഫോറങ്ങൾ അതതു കേന്ദ്രങ്ങളിൽ എത്തിച്ചു കഴിഞ്ഞിട്ടുണ്ട്. വികാരി അച്ചനുമായി പ്ലാൻ ചെയ്ത് ക്രിസ്തുമസ് അവധിക്കാലത്ത് രണ്ടോ, മൂന്നോ ദിവസങ്ങൾ കൊണ്ട് പൂർത്തിയാകണം. എല്ലാ അദ്ധ്യാപകരും മുതിർന്ന ക്ലാസ്സിലെ കുട്ടികളും ഈ സംരംഭത്തിൽ പങ്കെടുക്കണം. ഇടവകകളിലെ ഭവനസന്ദർശനത്തിനുള്ള നല്ലൊരവസരവുമാണ്.

**1998-ലെ ജീവകാരുണ്യദിനം:** അടുത്ത വർഷത്തിലെ ജീവകാരുണ്യദിനം 1998 ജനുവരി 11-ാം തീയതി ഞായറാഴ്ച ആചരിക്കുന്നതാണ്. അന്നത്തെ സ്തോത്രകാഴ്ച കൂത്താട്ടുകുളത്തിനടുത്ത് കണ്ടനാടു ഭദ്രാസനത്തിന്റെ ചുമതലയിൽ നടത്തപ്പെടുന്ന "പ്രതീക്ഷ" എന്ന സ്ഥാപനത്തിനുവേണ്ടിയാണ്. അവിടെ മുപ്പതിൽ അധികം അന്ധരും അംഗവൈകല്യമുള്ളവരും, അശരണരുമായ വനിതകളെ സംരക്ഷിക്കുന്നു. ഒരു ലക്ഷം രൂപായുടെ ഒരു "എൻഡോവ്മെന്റ്" നാം നിക്ഷേപിച്ചുകൊടുത്താൽ രണ്ട് അന്തേവാസികളെ സംരക്ഷിക്കാനുള്ള തുക പലിശയിനത്തിൽ ലഭിക്കും. 'OSSAE Endovement Fund' എന്ന പേരിൽ നിക്ഷേപിക്കാനാണ് ഉദ്ദേശിക്കുന്നത്. കഴിഞ്ഞ പ്രാവശ്യം നമ്മൾ കേരളത്തിനു വെളിയിലുള്ള ഒരു സ്ഥാപനത്തിനാണ് നൽകിയത്. ഇത്തവണ കേരളത്തിനുള്ളിൽ വടക്കൻ മേഖലയിലുള്ള ഈ സ്ഥാപനത്തിനു നൽകുവാനാണ്. എല്ലാവരും ഉത്സാഹിച്ചാൽ ഗണ്യമായ ഒരു തുക ശേഖരിക്കുവാൻ കഴിയും.

**ഡൽഹി ഭദ്രാസനത്തിലെ സണ്ടേസ്ക്കൂൾ:**

കഴിഞ്ഞ രണ്ടു വർഷങ്ങളിലെ പ്രവർത്തന റിപ്പോർട്ട് കേന്ദ്രഓഫീസിലേക്ക് അയച്ചു തന്നിട്ടുണ്ട്. ഈ ഭദ്രാസനത്തിലെ എല്ലാ ഇടവകകളിലും, ആരാധനാകേന്ദ്രങ്ങളിലും സണ്ടേസ്ക്കൂൾ ഭംഗിയായി നടക്കുന്നു. യു. എ. ഇ.-യിലെ വിവിധ സണ്ടേസ്കൂളുകളിൽ 1200-ൽ പരം വിദ്യാർത്ഥികളും 100-ൽ അധികം അദ്ധ്യാപകരും പങ്കെടുക്കുന്നു. ഒ. വി. ബി. എസ് മിക്കവാറും എല്ലാ ഇടവകകളിലും അവരവരുടെ സൗകര്യമനുസരിച്ചുള്ള സമയങ്ങളിൽ നടത്തപ്പെടുന്നു. മുതിർന്ന കുട്ടികളെ ഉദ്ദേശിച്ചു കൊണ്ടുള്ള "ഓർത്തഡോക്സ് ഫെയ്ത്തു ഫെസ്റ്റ്" രണ്ടു ദിവസങ്ങളിൽ നീണ്ടുനിൽക്കുന്ന ക്യാമ്പായിട്ട് നടത്തുകയുണ്ടായി. വളരെ അഭിനന്ദനീയമായ ഒരു പരിപാടിയാണ്. വളരുന്ന തലമുറയെ സഭയോടുള്ള വിശ്വാസത്തിലും ഭക്തിയിലും ബോധവൽകരിക്കുവാൻ ഉപകരിക്കുന്ന ഒരു നല്ല ഉദ്യമം. രക്ഷാകർത്തൃ സമ്മേളനങ്ങളും പ്രവർത്തനങ്ങൾക്കു പ്രചോദനം നൽകുന്നുണ്ട്.

എല്ലാവർക്കും സന്തോഷം നിറഞ്ഞ ക്രിസ്തുമസ് നേരുന്നു. പുതുവത്സരം അനുഗ്രഹപ്രദമായിരിക്കട്ടെ.

നിങ്ങളുടെ സഹപ്രവർത്തകൻ



ഫാ. റ്റി. ജെ. ജോഷ്വാ



# ഓർമ്മപ്പെരുനാൾ ആഘോഷിച്ചു

കോട്ടയം: പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസിന്റെ 181-ാം ഓർമ്മപ്പെരുനാളും വൈദീക സെമിനാരിയുടെ മുൻ പ്രിൻസിപ്പലായിരുന്ന ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസിന്റെ 1-ാം ചരമവാർഷികവും പഴയസെമിനാരിയിൽ നവംബർ 23, 24, 25 തീയതികളിൽ ആചരിച്ചു.

22-ന് രാവിലെ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ കുർബ്ബാന അർപ്പിച്ചു. ഉച്ചയ്ക്കശേഷം ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ സ്മരണാർത്ഥം നടത്തിയ സെമിനാർ പൗലൂ സ് മാർ പൗലൂസ് ഉദ്ഘാടനം ചെയ്തു. റവ. ഡോ. കെ. എം. ജോർജ്ജ് അദ്ധ്യക്ഷനായിരുന്നു. പ്രൊഫ. കെ. എം. തരകൻ, പ്രൊഫ. തോമസ് മാത്യു എന്നിവർ പ്രഭാഷണങ്ങൾ നടത്തി. ഫാ. ഡോ. ജേക്കബ് കുര്യൻ, സജി വർഗീസ് എന്നിവർ പ്രസംഗിച്ചു.

23-ന് രാവിലെ പ്രഭാതനമസ്ക്കാരത്തിനുശേഷം പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ കുർബ്ബാന അർപ്പിച്ചു. വൈകുന്നേരം സന്ധ്യാ നമസ്ക്കാരത്തെത്തുടർന്ന് ഫാ. ജോണി ജോർജ്ജ് (ആലുവ) പ്രസംഗിച്ചു. അതിനുശേഷം റാസയും ആശീർവ്വാദവും നടന്നു.

24-ന് രാവിലെ പ. കാതോലിക്കാ ബാവായുടെ മുഖ്യകാർമ്മികത്വത്തിൽ പ്രഭാതനമസ്ക്കാരവും വി. മൂന്നിന്മേൽ കുർബ്ബാനയും കബറിങ്കൽ ധൂപപ്രാർത്ഥനയും നടത്തി. അതിനുശേഷം ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ആത്മകഥയായ "സ്നേഹത്തിന്റെ സ്വാതന്ത്ര്യം" പ. ബാവാ പ്രകാശനം ചെയ്തു. തുടർന്ന് പരി. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ, ഫീലിപ്പോസ് മാർ തെയോഫിലോസ്, ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് എന്നിവരുടെ സ്മാരകമായി നിർമ്മിക്കുന്ന മന്ദിരത്തിന്റെ ശിലാസ്ഥാപനം തിരുമേനി നിർവ്വഹിക്കുകയുണ്ടായി. തുടർന്ന് റാസയും, നേർച്ചവിളമ്പും നടന്നു.

പരി. ബസ്സേലിയോസ് മാർത്തോമ്മ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവ. പൗലോസ് മാർ ഗ്രീഗോറിയോസ്, ഫിലിപ്പോസ് മാർ തേയോഫിലോസ് എന്നവരുടെ സ്മരണാർത്ഥം കോട്ടയം പഴയസെമിനാരിയിൽ നിർമ്മിക്കുന്ന മന്ദിരത്തിന്റെ ശിലാസ്ഥാപനം പരി. കാതോലിക്കാബാവാ നിർവ്വഹിക്കുന്നു.



വി. യൂദാശ്ലീഹായുടെ മദ്ധ്യസ്ഥപ്രാർത്ഥനയാൽ ഉദ്ദിഷ്ടകാര്യം സാധിച്ചതിന് ഉപകാരസ്മരണ.



ഒരു വിശ്വാസി,
കുന്നംകുളം

*For Favours Received*







**A Firm Believer**

പരാജയപ്പെടുത്തുവാൻ കഴിയാത്ത
അത്ഭുതകരമായ ജീവിതവിജയത്തിനും ഉയർച്ചയ്ക്കും
സൗഖ്യത്തിനും അചഞ്ചല വിശ്വാസത്തിനും നന്ദി



T. V. Varghese
Rtd. Deputy Director (Edn)

Kunjanam Varghese
Rtd. Income Tax Officer

*Nehru Nagar, Trichur.*

# പ. ഔഗേൻ പ്രഥമൻ കാതോലിക്കാബാവാ

## 22–ാം ഓർമ്മപ്പെരുനാൾ (8-12-'97)



**പാവനസ്മരണയ്ക്കുമുമ്പിൽ ആദരാഞ്ജലികൾ**

Inserted by:

മാർ ഔഗേൻ ഹൈസ്കൂൾ,

കോടനാട്

Licence No. 475, 11th April 1946. Registered No. KL KTM-38

THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

# പ. ബസ്സേലിയോസ് ഔഗേൻ പ്രഥമൻ ബാവാ

## 22–ാം ഓർമ്മപ്പെരുനാൾ (8-12-'97)



പാവനസ്മരണയ്ക്കുമുമ്പിൽ ആദരാഞ്ജലികൾ

**Inserted by:**

**Mrs. Gracy Mathew,**
**New Jersey, U.S.A.**

Printed and Published by Fr. T.G. Zacharia for Orthodox Viswasa Paripalana Samithy, Kottayam at the Catholicate Press, Kottayam-38. Chief Editor Rev. Dr. Jacob Kurian.